# EFFECTIVE ADCOM

# ഇഫെക്ടീവ് ആഡ്കോം

SEPTEMBER 2018 Vol. 4 Issue 44 മലയാളത്തിലെ ആദ്യത്തെ അഡ്വർട്ടൈസിംഗ് & മാർക്കറ്റിംഗ് മാസിക Price:₹50/-

INSIDE OUTSIDE
AD WORLD

## ഒത്തൊരുമിക്കാം ഒരു നവകേരള സൃഷ്ടിക്കായ്

## റെഡ് അലർട്ട്

## നാമാവശേഷമാകുന്ന ചുവർ ചിത്രങ്ങൾ

## വിജയത്തിന്റെ വില കഠിനാധ്വാനം

Motivation

## യുവത്വത്തിന് തീ പകർന്ന കൗമുദി ബാലകൃഷ്ണൻ

ശേഷം പത്രവിശേഷം

• MODELING • STUDENTS' CORNER • SOFTWARE • MOTIVATION • MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട് കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്.എല്ലാ ദിവസവും രാവിലെ 8 മണി വരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതുജനങ്ങൾക്കായി സൗജന്യ രോഗനിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** A) qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** A) അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസിൽ നിന്നും ഒടിപി നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

## ഡോക്ടറുടെ അപ്പോയ്ന്റ്മെന്റിനായി വിളിക്കുക

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ
പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു

മലയാള മനോരമ ESTABLISHED 1888

**QKDOC.com**
Doctor appointments made easy
Powered by manoramaonline

# ഉള്ളടക്കം

Vol. 4 | Issue 44 | September 2018













Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം **eFFECTIVE ADCOM**

Advertising is Communication. Marketing is destination

The First Advertising & Marketing Magazine in Malayalam

Chief Editor
**Mathew K. Mulamoottil**

Associate Editor
**Batten Bose**

Advisory Board
**Thekkinkadu Joseph**
**Prof. Josy Joseph**
**Joshy George**
**Somie**
**Janeesh Jajikalayam**

Marketing & Circulation Co-ordinator
**Vilsu Mathew**
Ph: 9744993356

Layout / Illustration
Adart Designing

Office Administration
**Mini S. Nair**

Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

effectiveadcom/posts   09846057461
/effective.adcom   /effective.adcom

To read online:
www.effectiveadcom.com




# EDITORIAL

## മനുഷ്യന്റെ ബുദ്ധി പ്രകൃതിക്കാവശ്യമില്ല

അതീവ ഗൗരവതരമായ പ്രതിസന്ധികളെ നേരിടേണ്ടി വന്ന ഒരു കാലഘട്ടത്തിലാണ് നാം ഇന്ന്. അതിജീവനത്തിന്റെ കാലം. ജീവന്റെയും ജീവിതത്തിന്റേയും ജീവിതത്തിലെ ഓരോ അണുവിന്റേയും വിലയറിഞ്ഞ കാലം. തീരാനഷ്ടത്തേയും തീരാവേദനയേയും അനുഭവിച്ചറിഞ്ഞ കാലം. സാഹോദര്യത്തിന്റെ വിലയറിഞ്ഞ കാലം. ശത്രുതയെ അപ്പാടെ മറന്നുപോയ കാലം. പ്രകൃതി അതിന്റെ ശുദ്ധികലശം പൂർത്തിയാക്കുന്ന കാലം...

ഇനി എന്ത്? മനുഷ്യജീവനൊഴികെ നഷ്ടപ്പെട്ടതെല്ലാം നാം വീണ്ടെടുക്കും. ഒരു തിരിച്ചുപോക്കിനൊരുങ്ങുമ്പോൾ ഉപേക്ഷിക്കേണ്ടവയെ വീണ്ടും മാറാപ്പിലേറ്റി നടന്നു നീങ്ങുമോ?

മഴയും പുഴയും അതിന്റെ വഴികളെ തിരികെപിടിക്കുകയാണ്. ഇനിയും അവയ്ക്കു വിഘാതമായിതന്നെ നാം തുടരുമോ? മനുഷ്യന്റെ ബുദ്ധി പ്രകൃതിക്കാവശ്യമില്ല എന്ന സത്യം നാം തിരിച്ചറിയുമോ?

ഏതെങ്കിലും ഒരു പാർട്ടിയെയോ മുന്നണിയേയോ പഴിചാരിയിട്ടു കാര്യമില്ല. ദീർഘവീക്ഷണത്തോടെ കാര്യങ്ങളെ കൈകാര്യം ചെയ്യാൻ നമുക്കു സാധിക്കട്ടെ എന്നു പ്രാർത്ഥിക്കുകയാണ്. വിമർശനം ഉന്നയിക്കേണ്ട സമയമല്ല. എല്ലാവരും ഒത്തൊരുമയോടെ നടത്തിയ രക്ഷാപ്രവർത്തനങ്ങളെ ശ്ലാഘിക്കേണ്ടതിന്റേയും ഒരു നവ കേരളത്തിന്റെ നിർമ്മിതിക്കായി ഒന്നായി പ്രവർത്തിക്കേണ്ടതിന്റേയും സമയമാണ്.

അനുഭവങ്ങൾ ഭാവിയിലേക്കുള്ള പാഠമാക്കുവാൻ കഴിയണം. എങ്കിൽ മാത്രമേ വീണ്ടും ഇത് ആവർത്തിക്കാതിരിക്കുവാനും അഥവാ സംഭവിച്ചുപോയാൽ അതിന്റെ തീഷ്ണത കുറയ്ക്കുവാനും സാധിക്കുകയുള്ളൂ.

കുറച്ചുപേരെങ്കിലും കക്ഷിരാഷ്ട്രീയങ്ങൾക്കപ്പുറമായി മനുഷ്യനേയും പ്രകൃതിയേയും കരുതാനുണ്ടായിരുന്നെങ്കിൽ...

**ചീഫ് എഡിറ്റർ**



കേരളത്തിന്റെ സമസ്ത മേഖലയെയും ബാധിച്ച 'മഹാപ്രളയം' ചരിത്രത്തിലാദ്യത്തേത്. 'തൊണ്ണൂറ്റി ഒമ്പതിലെ വെള്ളപൊക്ക'മാണ് (കൊല്ലവർഷം 1099) ഇതിനു മുൻപു കേരളം നേരിട്ട മഹാപേമാരി. ഇംഗ്ലീഷ് വർഷം 1924ലെ പ്രസ്തുത പേമാരിയേക്കാൾ എത്രയോ തീഷ്ണമായ പ്രകൃതി ക്ഷോഭ മാണ് ഇത്തവണത്തേത്. ഡാമിലെ വെള്ളം കൂടിയായപ്പോൾ ആഘാതം ഇരട്ടിച്ചു.

ഇനി പുനർജന്മത്തിന്റേയും പുനർനിർമ്മിതിയുടേയും കാലമാണ്. 'നവകേരള' നിർമ്മാണത്തിൽ ശ്രദ്ധിക്കേണ്ടതായ വസ്തുതകളുടെയും സാമ്പത്തിക പ്രത്യാഘാതങ്ങളുടെയും ഒരവലോകനം.

# റെഡ് അലർട്ട്

സുനാമി, ഓഖി, നിപാ, പിന്നെ 'മഹാപ്രളയം'. കേരളത്തിന്റെ ദുരന്ത മുഖം കൂടുതൽ ആശങ്കാകുല മാകുന്നു. 'ഗുരുതര സ്വഭാവമുള്ള പ്രകൃതി ദുരന്തം' (level-3 disaster) എന്നാണ് കേന്ദ്ര സർക്കാർ ഈ മഹാപ്രളയത്തെ വിശേഷിപ്പിച്ചത്. ഭാവിയിൽ ഓർക്കാനും, വിശകലനം ചെയ്യാനും മറ്റൊരു ദുരന്തം കൂടി. അതിനപ്പുറം ഇതിൽ നിന്ന് എന്ത് പഠിക്കുന്നു, അതിന്റെ വെളിച്ചത്തിൽ ഇതിനെ എങ്ങനെ തരണം ചെയ്യുന്നു എന്നതാണ് പ്രധാനം. കേരള സമ്പദ് വ്യവസ്ഥക്ക് മേൽ കടുത്ത പ്രഹരമാണ് ഈ ദുരന്തം ഏൽപ്പിച്ചിരിക്കുന്നത്. ഇതിൽ നിന്ന് കരകയറാൻ സഹായിക്കുന്ന ഒരു മലയാളി സമൂഹം ലോകമാകെ ഉണ്ടെന്നുള്ളതാണ് നമ്മുടെ കരുത്തും പ്രതീക്ഷയും. ഇച്ഛാ ശക്തിയുള്ള ഒരു സർക്കാരും നമുക്ക് ആശ്വാസകരമാണ്.

## പ്രളയക്കെടുതി

കേരളത്തിന്റെ സമസ്ത മേഖലയെയും ബാധിച്ച 'മഹാപ്രളയം' ചരിത്രത്തിലാദ്യത്തേത്. 'തൊണ്ണൂറ്റി ഒമ്പതിലെ വെള്ളപൊക്ക'മാണ് (കൊല്ലവർഷം 1099) ഇതിനു മുൻപു കേരളം നേരിട്ട മഹാപേമാരി. ഇംഗ്ലീഷ് വർഷം 1924ലെ പ്രസ്തുത പേമാരിയേക്കാൾ എത്രയോ തീഷ്ണമായ പ്രകൃതി ക്ഷോഭമാണ് ഇത്തവണത്തേത്. ഡാമിലെ വെള്ളം കൂടിയായപ്പോൾ ആഘാതം ഇരട്ടിച്ചു. മെയ് 29നു തുടങ്ങി ഓഗസ്റ്റ് 21 വരെ നീണ്ടു നിന്ന മൺസൂൺ ആദ്യം മെല്ലെ മെല്ലെയും പിന്നെ ശീഘ്രത്തിലും സമ്പദ് വ്യസ്ഥയിൽ കരിമേഘം വീഴ്ത്തുകയായിരുന്നു. ഓഗസ്റ്റ് 14 മുതൽ 17വരെ പെയ്ത മഴയാണ് കേരള ജീവിതത്തെ താറുമാറാക്കിയത്. വീട് നഷ്ടപ്പെട്ടവർ, വരുമാന മാർഗങ്ങളായ കന്നുകാലികൾ, കടകൾ, ചെറുകിട സംരംഭങ്ങൾ, കൃഷി എന്നിവയുടെ നാശം, വ്യാവസായിക സിരാകേന്ദ്രങ്ങളായ ആലുവ, ഏലൂർ എന്നീ മേഖലകൾക്ക് ഏൽപിച്ച ആഘാതം, വിനോദ സഞ്ചാരം, ബാങ്കിങ് തുടങ്ങിയവ അടങ്ങുന്ന സേവന മേഖലയ്ക്കുണ്ടായ കനത്ത നാശം എന്നിങ്ങനെ പോകുന്നു എണ്ണിയാലൊടുങ്ങാത്ത നഷ്ടത്തിന്റെ കഥകൾ.

## ചില കണക്കുകൾ

- കാസർഗോഡ് ഒഴികെ എല്ലാ ജില്ലകളിലും അധികം മഴ പെയ്ത മൺസൂൺ കാലം. വൃഷ്ടി പ്രദേശത്തു അസാധാരണമാം വിധം മഴ പെയ്തു. 94 വർഷത്തിനിടയിലെ ഏറ്റവും വലിയ മഴയാണ് മൂന്നാറിൽ പെയ്തത്. ഈ വർഷം ജൂലൈ ഒന്ന് മുതൽ ഓഗസ്റ്റ് 23 വരെ പെയ്ത മഴ 450.9 സെ.മീ. ആകുന്നു.
- എറണാകുളം, ഇടുക്കി, വയനാട്, പത്തനം തിട്ട, കോട്ടയം, ആലപ്പുഴ, മലപ്പുറം എന്നീ ജില്ലകളെ അതിഗുരുതരമായി ബാധിച്ചു.
- ഏഴായിരം വീടുകൾ (പതിനായിരമെന്നു മറ്റൊരു കണക്ക്) പൂർണമായും നശിച്ചു. അൻപതിനായിരം വീടുകൾ ഭാഗികമായി നശിച്ചു.
- ഓഗസ്റ്റ് 21ലെ കണക്കു പ്രകാരം 3636 ദുരിതാശ്വാസ ക്യാമ്പുകൾ പ്രവർത്തിച്ചു. പന്ത്രണ്ടു ലക്ഷത്തിലധികം ആളുകൾ ക്യാമ്പിൽ അഭയം തേടി. ഓഗസ്റ്റ് 24ലെ കണക്കു പ്രകാരം 8.69.224 ആളുകൾ ക്യാമ്പിലുണ്ടായിരുന്നു.
- 357 പേരുടെ ജീവൻ നഷ്ടമായി; ഉരുൾ പൊട്ടലിൽ ജീവൻ നഷ്ടപ്പെട്ടവരുടെ കണക്കുകൾ കൃത്യമല്ല. അതിനാൽ ജീവൻ നഷ്ടപ്പെട്ടവരുടെ എണ്ണം ഇനിയും കൂടാം.
- ഓഗസ്റ്റ് 27 ലെ കണക്കു പ്രകാരം 22,685 മൃഗങ്ങളുടെ ജഡങ്ങൾ സംസ്കരിച്ചു.
- 2826 മൽസ്യ തൊഴിലാളികൾ രക്ഷാപ്രവർത്തനത്തിൽ ഏർപ്പെട്ടു. 65,000 പേരുടെ ജീവൻ രക്ഷിച്ചു.
- 40,000 പോലീസുകാർ 53,000 ആളുകളെ രക്ഷിച്ചു.
- മറ്റു അടിസ്ഥാന വിഭാഗങ്ങൾ, സൈന്യം എന്നിവർ രക്ഷാ പ്രവർത്തനത്തിൽ ഏർപ്പെട്ടു. കരസേനയുടെ ഓപ്പറേഷൻ 'സഹ്യോഗ്', വ്യോമസേനയുടെ ഓപ്പറേഷൻ 'കരുണ', തീര സംരക്ഷണ സേനയുടെ ഓപ്പറേഷൻ 'രാഹത്', നാവികസേനയുടെ ഓപ്പറേഷൻ 'മദത്' എന്നീ ദൗത്യങ്ങളിലൂടെ രാജ്യം ഏറ്റവും വലിയ രക്ഷാപ്രവർത്തനത്തിന് സാക്ഷിയായി.
- ദുരിതാശ്വാസ ക്യാമ്പുകളിൽ യുവാക്കളുടെ ഇടപെടലും വില മതിക്കാനാകാത്ത പ്രവർത്തനവും.
- സന്നദ്ധസംഘടനകൾ, മിഷനറിമാർ, സാമൂഹ്യപ്രവർത്തകർ, രാഷ്ട്രീയക്കാർ എന്നിവരുടെ നിസ്തുലമായ പ്രവർത്തനം.

## സാമ്പത്തിക പ്രത്യാഘാതം

മഹാപ്രളയത്തിന്റെ ഫലമായി സംസ്ഥാന ആഭ്യന്തര ഉല്പാദനത്തിൽ ഒരു ശതമാനം കുറവ് ഉണ്ടാകുമെന്നു കരുതുന്നു. അതായതു 8,000 കോടി രൂപയുടെ കുറവെങ്കിലും ഉണ്ടാകും. ഉല്പാദന മേഖലയിലെയും അടിസ്ഥാന മേഖലയിലെയും ആസ്തികൾക്കു സംഭവിച്ച നഷ്ടം കൂടി പരിഗണിച്ചാൽ ആഘാതം വളരെ വലുതായിരിക്കും. പ്രാഥമിക കണക്കനുസരിച്ചു സംസ്ഥാനത്തിന്റെ നഷ്ടം 20,000 കോടി രൂപയാണെന്നു നിജപ്പെടുത്തിയിരിക്കുന്നു. യാഥാർഥ്യം ഇതിലും ഭീകരമായിരിക്കും. ചില കണക്കുകൾ പരിശോധിക്കാം.

| ഇനം | നഷ്ടം (കോടി രൂപയിൽ) |
|---|---|
| കൃഷി നാശം (വീട് ഉൾപ്പടെ) | 600 – 800 |
| വ്യവസായം | 600 – 900 |
| റോഡ് & പാലങ്ങൾ | 12000 – 14000 |
| വിനോദസഞ്ചാരം | 300 – 400 |
| വ്യാപാരം, ബാങ്കിങ് മുതലായവ | 800 – 1000 |
| വൈദ്യുതി ബോർഡിന്റെ നഷ്ടം | 800 – 900 |
| പമ്പയിലെ നഷ്ടം | 200 – 250 |
| വേതന നഷ്ടം | 4000 – 5000 |
| ഓണവിപണി | 500 – 600 |
| ആകെ | 19800 – 23850 |

യഥാർത്ഥ ചിത്രം ഇതിലും കൂടുതലായിരിക്കും.8000 കോടിയുടെ സംസ്ഥാന ആഭ്യന്തര ഉല്പാദനത്തിലെ കുറവ് കൂടി പരിഗണിച്ചാൽ ഈ നഷ്ടം 30000 കോടി കവിയും. ഓഗസ്റ്റ് 27ലെ കണക്കു പ്രകാരം മഹാപ്രളയത്തിന്റെ പ്രത്യാഘാതം 35000 കോടിയെങ്കിലും കവിയുമെന്നു കരുതുന്നു. യഥാർത്ഥ കണക്കെടുക്കുന്നതിനു പല ബുദ്ധിമുട്ടുകൾ ഉണ്ട്.

ഒന്ന്, കാർഷിക മേഖലക്ക് സംഭവിച്ച നഷ്ടങ്ങൾഎളുപ്പം വിലയിരുത്താനാവില്ല. കേരളത്തിന്റെ നെല്ലറകളിൽ ഒന്നായ കുട്ടനാട് പാടെ തകർന്നു. മിക്കവരുടെയും വീടുകൾ പൂർണ്ണമായോ, ഭാഗീകമായോ തകർന്നു. ആകെ 37,275 ഹെക്ടർ വിള നാശം കൃഷി മേഖലയിൽ സംഭവിച്ചു. ഭക്ഷ്യ വിളകളെ മാത്രമല്ല നാണ്യ വിളകളെയും പ്രളയം ദോഷകരമായി ബാധിച്ചു. റബർ കൃഷി പലയിടങ്ങളിലും നശിച്ചു. കാപ്പി, തേയില തുടങ്ങിയവയെയും പ്രളയം വെറുതെ വിട്ടില്ല. തദ്വാരാ വ്യവസായത്തെയും ബാധിക്കും. റബർ വ്യവസായത്തിന് 420 കോടിയുടെ നഷ്ടം പ്രതീഷിക്കുന്നു. തേയിലത്തോട്ടങ്ങളിൽ ഉണ്ടായ നഷ്ടത്തിന്റെ പ്രത്യാഘാതം തേയില വ്യവസായത്തിൽ 40 കോടിയുടെ വരുമാന കുറവ് സൃഷ്ട്ടിക്കുമെന്നു കരുതുന്നു.

ഉപഭോക്തൃ സാധനങ്ങളുടെ വിപണി ഒരു വർഷം 2000 മുതൽ 3000 കോടി രൂപ വരെയാണ്. ഇതിൽ 50 മുതൽ 60 ശതമാനം വരെ ഓണം സീസണിലാണ് വിൽക്കുന്നത്. കൂടാതെ പച്ചക്കറികളുടെയും മറ്റു സാധനങ്ങളുടെയും വ്യാപാരവും പരിഗണിച്ചാൽ 1000 കോടി രൂപ കുറഞ്ഞ തുകയായിരിക്കും.

സാങ്കേതികമായി അളന്നു തിട്ടപ്പെടുത്താവുന്ന കണക്കുകൾ മാത്രമാണിവിടെ രേഖപ്പെടുത്തിയത്. വെള്ളപ്പൊക്കമനുഭവിച്ചവർ നേരിട്ട ശാരീരിക മാനസിക പ്രയാസങ്ങൾ എത്രയോ വലുതാണ്. ഇവ അളന്നു തിട്ടപ്പെടുത്താൻ കഴിയില്ല. അതുൾപ്പെടുത്താൻ കഴിഞ്ഞാൽ പ്രളയത്തിന്റെ പ്രത്യാഘാതം വളരെ വലുതായിരിക്കും.

പ്രത്യാഘാതങ്ങൾ ഇവിടം കൊണ്ടവസാനിക്കില്ല. ഉല്പാദനത്തിൽ ഉണ്ടാകാവുന്ന കുറവ് കാരണം ഭക്ഷ്യ വസ്തുക്കളിലുണ്ടാകുന്ന വിലക്കയറ്റം ഭാവിയിൽ നേരിടാൻ പോകുന്ന പ്രശ്നം ആകുന്നു.

സംസ്ഥാനത്തിന്റെ ഖജനാവിന് ഏല്പിക്കുന്ന പ്രത്യാഘാതമാണ് മറ്റൊന്ന്. സ്വതവെ സാമ്പത്തിക ഞെരുക്കത്തിൽ കഴിയുന്ന സംസ്ഥാന സർക്കാർ കൂടുതൽ വിഭവ സമാഹരണം നടത്തുക എളുപ്പമല്ല. നികുതി വരുമാനം കുറയാനുള്ള സാധ്യതയാണ് മുന്നിലുള്ളത്. അതേസമയം റെവന്യൂ ചിലവ് കൂടുകയും ചെയ്യും. തന്മൂലം റെവന്യൂ കമ്മിയും ധനകമ്മിയും കൂടും. ഇത് കൂടുതൽ സാമ്പത്തിക പ്രതിസന്ധിക്കു വഴിയൊരുക്കും.

## പ്രളയാനന്തരകാലം

പുനരധിവസിപ്പിക്കലിന്റെയും പുനരുദ്ധാരണത്തിന്റെയും കാലമാണിത്. അതിജീവനമാണ് ഈ കാലഘട്ടത്തിലെ മുഖ്യ പ്രശ്നം. സമ്പദ് വ്യവസ്ഥ തന്നെ നിശ്ചലമായ സാഹചര്യം. തൊഴിൽ മേഖല തിരിച്ചു വരേണ്ടിയിരിക്കുന്നു; തൊഴിലിടങ്ങൾ യഥായോഗ്യമാക്കേണ്ടിയിരിക്കുന്നു. നാലു ദശലക്ഷത്തിലധികം ആളുകൾക്ക് തൊഴിൽ ദിനങ്ങൾ നഷ്ടമായിരിക്കുന്നു. വീടുകൾ നഷ്ടപെട്ടവർക്ക് കിടപ്പാടങ്ങൾ കെട്ടിപ്പടുക്കേണ്ടതുണ്ട്. ഈ സാഹചര്യത്തിൽ, ദുരിതക്കയത്തിൽ നിന്നു രക്ഷപെട്ടവർക്കാശ്രയം ദുരിതാശ്വാസ ക്യാമ്പുകളാണ്. അവ നന്നായി പ്രവർത്തിച്ചു. ചിലവയുടെ പ്രവർത്തനം ഇപ്പോഴും തുടരുന്നു.

മാലിന്യ നിർമ്മാർജനം ഈ വേളയിലെ മുഖ്യ അജണ്ടയാണ്. അത് വലിയ കീറാമുട്ടിയും ആകുന്നു. ചത്തൊടുങ്ങിയ മൃഗങ്ങൾ, മറ്റു ജീവികൾ എന്നിവയെ പെട്ടന്ന് നിർമ്മാർജനം ചെയ്തില്ലെങ്കിൽ രോഗം പൊട്ടിപുറപ്പെടും. തുടർന്നു, പ്ലാസ്റ്റിക്, ഇലക്ട്രോണിക് ഉപകരണങ്ങൾ എന്നിവയുടെ നിർമ്മാർജനം വലിയ വെല്ലുവിളി ഉയർത്തും. ഇതിനെല്ലാമായി കോടിക്കണക്കിനു രൂപ ചെലവുവരും. ഇതിനകം തന്നെ സർക്കാർ അനേകം കോടി രൂപ ചിലവഴിച്ചിരിക്കുന്നു. മതിയായ തുക പലയിടങ്ങളിലായി വകയിരുത്തിയിട്ടുമുണ്ട്.

ദുർബലവിഭാഗങ്ങളെ കേന്ദ്രീകരിച്ചുള്ള പ്രവർത്തനത്തിന് മുൻഗണന നൽകി പുനരധിവാസം ത്വരിതപ്പെടുത്തുന്ന പ്രക്രിയയ്ക്ക് സർക്കാർ മുൻതൂക്കം നൽകുന്നുണ്ട്. പഞ്ചായത്ത്, മുനിസിപ്പൽ കോർപറേഷനുകളിലെ വാർഡ് തലത്തിൽ ചെളി നീക്കം ചെയ്യാനും വീടുകൾ വാസയോഗ്യമാക്കാനുമായി ചിലവഴിച്ച തുകകൾ ഇതിനുദാഹരണം. ആരോഗ്യ വകുപ്പിന്റെ പ്രവർത്തനവും ശ്രദ്ധേയം തന്നെ. സന്നദ്ധ സംഘടനകൾ ലാഭേച്ഛ കൂടാതെ നിസ്തുലമായ സേവനങ്ങൾ പലഭാഗത്തും നടത്തുന്നു. പ്രതീക്ഷിക്കുന്നതിലും വേഗത്തിൽ തന്നെ പുനരധിവാസ പ്രവർത്തങ്ങൾ നടക്കുമെന്നു തീർച്ച.

## അവലംബിക്കേണ്ട നടപടികൾ

ബഹുതലസ്പർശിയായ ഹൃസ്വകാല-ദീർഘകാല നടപടികളിലൂടെ പ്രളയക്കെടുതികളെ നേരിടാൻ കഴിയേണ്ടതുണ്ട്. ചില ഹൃസ്വകാല നടപടികൾ ഇതിനകം വിശദീകരിച്ചല്ലോ. സർക്കാർ ഈ കാര്യത്തിൽ ശ്ലാഘനീയമായ പ്രഖ്യാപനങ്ങളും നടത്തിയിട്ടുണ്ട്. വീട് നഷ്ടപ്പെട്ടവർ, വീടുകൾ ഭാഗീകമായി നശിച്ചവർ, വ്യാപാരികൾ, എന്നിവരുടെ പുനരധിവാസവും, പുനരുദ്ധാരണവും ധൃതഗതിയിലാക്കുന്ന കൃത്യമായ പരിപാടികൾ ആവിഷ്കരിച്ചു നടപ്പിലാക്കാൻ തുടങ്ങിയിട്ടുണ്ട്. പകർച്ചവ്യാധികൾ ഉണ്ടാകാതിരിക്കാനും ഉണ്ടായവ പകരാതിരിക്കാനുമുള്ള മുൻകരുതലുകൾ നടത്തുന്ന ആരോഗ്യ വകുപ്പിന്റെയും സന്നദ്ധസംഘടനകളുടെയും പ്രവർത്തനങ്ങൾ പ്രശംസിച്ചേ പറ്റൂ. മാനസിക സമ്മർദ്ദങ്ങളെ അതിജീവിക്കാനുതകുന്ന ക്യാമ്പുകളും കൗൺസിലിംഗുകളും കൂടി ഹൃസ്വകാല നടപടികളിൽ ഉൾപ്പെടുത്തേണ്ടതാണ്.

ഹ്രസ്വകാല പരിപാടികൾക്കാവശ്യമായി വരുന്ന തുകയുടെ എത്രയോ ഇരട്ടി ലഭിച്ചാൽ മാത്രമേ ദീർഘ കാല പദ്ധതികൾ ഫലപ്രാപ്തിയിലെത്തിക്കാൻ കഴിയൂ. പുനർനിർമാണമാണ് ദീർഘകാല നടപടി. അതിനു സമയം ആവശ്യമാണ്. നശിച്ചു പോയ വീടു കളുടെ നിർമാണം, റോഡുകൾ, പാലങ്ങൾ എന്നിവയുടെ പുനർനിർമാണം കെട്ടിടങ്ങളുടെ പുനരുദ്ധാരണം എന്തിനേറെ നഗരങ്ങൾ തന്നെ കെട്ടിപ്പടുക്കേണ്ടി യിരിക്കുന്നു. ഇവിടെയാണ് ശക്തമായ ആസൂത്രണ ത്തിന്റെ അനിവാര്യത. ഈ സാഹചര്യത്തിൽ പ്ര ളയം സൃഷ്ടിച്ച അതിസങ്കീർണമായ പ്രതിസന്ധിയെ അവസരമാക്കി മാറ്റണം. തികഞ്ഞ വെല്ലുവിളി യോടെ പുനരുദ്ധാരണം ഏറ്റെടുക്കണം. പ്രളയ ബാധിത പ്രദേശങ്ങളിലെ സംഭവങ്ങൾ പാഠമാക ണം. പാശ്ചാത്യരാജ്യങ്ങളിലെ സമാനമായ സാഹ ചര്യങ്ങളിൽ ഉയർന്നുവന്നിട്ടുള്ള മാതൃകകളിൽ നിന്നു സ്വീകരിക്കാവുന്നവ സ്വീകരിക്കണം. ഇതിൽ ശക്തമായ ചിന്തയും രൂപകൽപ്പനയ്ക്കുള്ള തുട ക്കവും കുറിച്ചിട്ടുണ്ട്. പെരിയാറിന്റെ ഭീഷണി തുടർച്ചയായി നിലനിൽക്കുന്ന ആലുവ പട്ടണ ത്തെ ഇനിയൊരു പ്രളയഭീഷണി നേരിടത്തക്കവണ്ണം പുനർനിർമിക്കണം. അതു തന്നെയാവണം ചാല ക്കുടി പട്ടണത്തിന്റെ കാര്യത്തിലായാലും മറ്റിതര നഗര ങ്ങളുടെ കാര്യത്തിലായാലും. സാങ്കേതിക വിദഗ്ദ്ധ രുടേയും അക്കാദമിക വിദഗ്ദ്ധരുടെയും സേവനങ്ങൾ ഇതിലേക്കായി കണ്ടെത്തണം. ഇത്തരുണത്തിൽ ശ്രദ്ധിക്കേണ്ട ചില കാര്യ ങ്ങൾ:

- വെള്ളപൊക്കത്തിന്റെ ഫലമായി കിട്ടിയ തിരിച്ചറിവുകൾ ഫലപ്രദമായി ഉപയോഗി ക്കണം.
- വെള്ളപൊക്കത്തെ അതിജീവിക്കത്തക്ക രീതിയിൽ ആലുവ, ചാലക്കുടി, തുടങ്ങിയ പട്ടണ ങ്ങളെ അന്താരാഷ്ട്ര വിദഗ്ദ്ധരുടെ സേവനങ്ങൾ വിനിയോഗിച്ചു പുത്തൻ മാതൃകയിൽ നിർമ്മിക്കണം.
- പ്രകൃതി ദുരിത സാധ്യതാപ്രദേശങ്ങളിൽ പുനർനിർമ്മിച്ചു നൽകുന്ന വീടുകൾ അതിനെ അതിജീവിക്കുന്ന തരത്തിലായിരിക്കണം.
- ഡാമുകളുടെ കാര്യത്തിൽ പുനർ വായന ആവശ്യമാണ്. സംസ്ഥാനത്തിന്റെ സ്ഥല വിസ്തൃ തിയും ജനസാന്ദ്രതയും കണക്കിലെടുത്തു പുതിയ ഡാമുകൾ നിർമ്മിക്കുന്ന കാര്യത്തിൽ 'നോ' എന്ന ചിന്ത ആവശ്യമാണ്.
- ക്വാറികൾ അനുവദിക്കുന്ന കാര്യത്തിലും വേണ്ടത്ര ചിന്ത അനിവാര്യമാണ്. വെള്ളപ്പൊക്ക ചർച്ചയിൽ ഒലിച്ചു പോയത് ഉരുൾപൊട്ടലിൽ സംഭ വിച്ച ദുരന്തമാണ്. ഇടുക്കിയും വയനാടും ഈ പ്ര തിഭാസത്തിനു കൂടുതൽ വിധേയമായി.
- പരിസ്ഥിതി സൗഹൃദ വികസന രീതി അവ ലംബിക്കുന്നതിൽ അമാന്തം കാണിക്കരുത്.
- റോഡുകളും പാലങ്ങളും പുനർനിർമിക്കു മ്പോൾ ദീർഘവീക്ഷണവും ശാസ്ത്രീയതയും കൈവരിക്കണം.
- മുൻഗണനാക്രമത്തിൽ കാര്യങ്ങൾ ചെയ്യുക. പ്രശ്നങ്ങളുടെയും, പ്രദേശങ്ങളുടെയും, ജനവിഭാഗ ങ്ങളുടെയും തരം തിരിവ് ഇക്കാര്യത്തിൽ അത്യന്താ പേക്ഷിതമാണ്. കുട്ടനാട്, വയനാട്, പാണ്ടനാട് (ചെങ്ങന്നൂർ) തുടങ്ങിയ പ്രദേശങ്ങൾ, ദുർബല ജനവിഭാഗങ്ങൾ, കാർഷിക - പരിസ്ഥിതി മേഖല കളിലെ പ്രശ്നങ്ങൾ എന്നിവ യഥാക്രമം പരിഗണിച്ചു വേണം മുൻഗണനാക്രമം നിശ്ചയിക്കേണ്ടത്.
- കാര്യക്ഷമമായ ജല വിഭവമാനേജ്മെന്റിനു ഊന്നൽ നൽകണം. ഈ കാര്യത്തിൽ കേരളത്തിന്റെ സ്ഥാനം 12 ആണെന്നത് പ്രത്യേകം മനസിലാക്കണം.
- വിള ഇൻഷുറൻസ് കാര്യക്ഷമമായി നടപ്പി ലാക്കണം.
- വീടുകളുടെ ഇൻഷുറൻസിനും പ്രാധാന്യം നൽകണം.
- വിനോദസഞ്ചാരത്തിലെ പാളിച്ചകൾ തിരി ച്ചറിഞ്ഞു വേണം വയനാട്, തീരദേശം എന്നീ മേഖ ലകളിൽ പുനർനിർമാണത്തിന് ശ്രമിക്കേണ്ടത്.

## പ്രതിസന്ധി അവസരമാക്കണം

പ്രളയക്കെടുതിയുടെ സാമ്പത്തിക പ്രത്യാഘാ തങ്ങൾ ലഘൂകരിച്ചു മുന്നോട്ടു കുതിക്കാനുള്ള സർക്കാരിന്റെ പ്രധാന പ്രതിബന്ധം വിഭവസമാഹര ണമാണ്. കേന്ദ്രസഹായം മെച്ചപ്പെട്ടതാണെങ്കിൽ കുറ ച്ചാശ്വാസം ലഭിക്കും. കൂടാതെ വിദേശ സഹായത്തിനു ള്ള തടസങ്ങളും ഒഴിവാക്കിയാൽ പ്രതീക്ഷിക്കുന്നതിലും വേഗത്തിൽ കേരളം തിരിച്ചു വരും. തീർച്ചയായും കേന്ദ്ര സഹായവും, വ്യക്തിഗത അന്താരാഷ്ട്ര സഹായവും കൂടിയ അളവിൽ കിട്ടിയേ മതിയാകൂ.

സംഭവിച്ചതിനെ കുറിച്ച് ഓർത്തു ദുഃഖിച്ചിട്ടോ പ ഴിപറഞ്ഞിട്ടോ കാര്യമില്ല. ഇവിടെ കേരളീയരുടെ മനോഭാവത്തിലും മാറ്റം വേണം. 'എന്നെ ബാധിച്ചില്ല അതുകൊണ്ടു ഞാൻ സുരക്ഷിതനാണ്; എന്റെ പ്രദേ ശത്തെ ബാധിച്ചില്ല അതുകൊണ്ടിവിടം പേടിക്കേ ണ്ടതില്ല' എന്ന വിചാരം മൗഢ്യം ആകുന്നു. 'കരുതിയിരിക്കുക കരുതലോടെയിരിക്കുക' എന്നതാ യിരിക്കണം നമ്മുടെ മുദ്രാവാക്യം. ഒപ്പം, ഇതൊരു അവസരമായി കണ്ടു വികസനത്തിൽ പുതിയ പാത വെട്ടി തുറക്കുന്നതിനു സർക്കാരിനെ കൈയഴിഞ്ഞു സഹായിക്കണം. സർക്കാരാകട്ടെ, കേരളത്തിന്റെ വികസന രീതിയിൽ നിലവിലുള്ള പല പോരായ്മ കളും കൂടി പരിഗണിച്ചു വേണം നവകേരളം നിർമി ക്കാൻ ശ്രമിക്കേണ്ടത്. ഇതൊരു ശരിയായ അവസ രമാക്കി പ്രയോജനപെടുത്തിയാൽ നഷ്ടപ്പെട്ടതും വേഗത്തിൽ തിരിച്ചു പിടിക്കാം. പ്രളയ കാലത്തു കൈകോർത്തു പിടിച്ചവരുടെ ഐക്യദാർഢ്യം നിലനിർ ത്തി, ആവശ്യമായവരുടെ സേവനം കൂടുതൽ ഫലപ്ര ദമായി വിനിയോഗിച്ചാൽ 'നവകേരള'മെന്ന സ്വപ്നം ഏറെ അകലെയാവില്ല. അതല്ലെങ്കിൽ ഡാമുകളുടെ കാര്യത്തിൽ മാത്രമല്ല വികസനത്തിന്റെ കാര്യത്തിലും 'റെഡ് അലർട്ട്' ആവശ്യമായി വരും.



**ഡോ.മാർട്ടിൻ പാട്രിക്**

റിട്ടയേർഡ് ഇക്കണോമിക്സ് പ്രൊഫസർ, സാമ്പത്തിക വിദഗ്ദ്ധൻ, ടിവി, പത്രമാധ്യമ ങ്ങളിൽ തുടർച്ചയായി സാമ്പത്തിക വീക്ഷ ണങ്ങൾ അവതരിപ്പിച്ചു വരുന്നു.

# Online Food Delivery

According to market researches conducted by Truecode, it has become a part of the white collar lives in Infopark that almost 90.3 percentage of them uses door step delivery of food and beverage through mobile applications.

## Had a hard day at work?

Stressed about creeping deadline of your project and worried about finding funds for your venture? Tired even to think about cooking and to make it worse, you realize your fridge ate up all the frozen food! How can a day go wrong any further? Not a story good enough to live! Hah? Lucky you! Now, you can just pick up your phone, swipe on the heavenly picture of biriyani and voila! The biriyani from your favorite hotel gets delivered at your doorsteps within an hour! People are open to every service that have reached up to their busy lives. Recent blooming of online food delivery services have sky rocketed within no time.

According to market researches conducted by Truecode, it has become a part of the white collar lives in Infopark that almost 90.3 percentage of them uses door step delivery of food and beverage through mobile applications. Usage of these applications are highly frequent that 38.9 percentage consumers use them atleast 4-5 times a month. College students and bachelors are highly dependent on soothing their hunger calls without stepping out of their homes. Almost 76.1 percentage of app users are of the age 18-25 and 20.4 percentage are of 26-35.

Seems elder denizens are happy sticking on to their occasional restaurant trips or cooking at home rituals. Most of the restaurants run their own food delivery services but apps that list out the menu of multiple restaurants are more convenient and therefore popular. In this field, Swiggy, Zomato and Uber Eats are major entrants in the market.

Swiggy swipes 68.1 percentage of the customers followed by Zomato with 49.6 percentage and Uber Eats is lagging behind with 39.8 percentage. Hustle and bustle of professional life have pushed most of the Infopark herds to depend their lunch delivery through mobile apps. When the office cafeteria menu is constrained to a limited list of cuisines, these applications expands the choice of customers exhibiting a wide array of restaurants with few simple swipes and taps on the phone. This is the major reason why 69.9 percentage of consumers order their lunch while 22.1 percentage order snacks and only 8 percentage of them look out for breakfast through these apps. Young professionals are ready to spend to any extend for products and services that could make their lives easier. 69.9% of the app users do not think food delivered through these apps are overpriced. So far Swiggy have won the heart of many budget foodies by bestowing attractive offers.

Though convenience have lured the crowd to use these online delivery services, people are yet to trust them with big money. Merely 5.3 percentage of customers are ready to spend more than Rs.3000 through these apps. More than half of the customers order food worth below Rs.1000. Based on the quality of service provided, Swiggy is voted as the best by the users whereas Zomato and Uber Eats are yet to induce customers to act upon their best interests.

# YOU THINK, THEY DELIVER

നഗരങ്ങളിൽ ആപ്പ് അധിഷ്ഠിത ഫുഡ് സംരംഭങ്ങൾ സജീവമാകുകയാണ്, അതനുസരിച്ച് ഓൺലൈനായി ഫുഡ് ഓർഡർ ചെയ്യുന്നവരുടെ എണ്ണത്തിലുണ്ടാകുന്നത് മികച്ച വർധനയും. ഫുഡ് ഡെലിവറി ആപ്പുകൾ ഉപയോഗിക്കുന്നതിലെ ട്രെൻഡ് നോക്കാം...

## ആപ്പിന്റെ ഉപയോഗം






## മികച്ച ഓഫറുകൾ നൽകുന്ന ആപ്പുകൾ







## വില കൂടുതലാണോ?






TRUE CODE

## കൂടുതൽ പേർ ഉപയോഗിക്കുന്ന ആപ്പുകൾ






## എന്താണ് ഓർഡർ ചെയ്യുന്നത്






## പ്രതിമാസം ചെലവിടുന്ന തുക







## ശരിയായ ലൊക്കേഷനിലേക്കാണോ ഡെലിവറി













**CREW**



Client : JOHN'S UMBRELLA
Agency : Monsoon Brand communications
CD : Kumar Neelakandan
Production House : TVC Factory
Producer : Sijoy Varghese
Director : Abin Cleatus
DOP : Georgy Joseph
Editor : Kiran Thomas
Art : Diljith M Das
Costume Styling : Jeni Abin
Choreography : Vinu Master
Make up : Najil Anchal

Director's team : Jeni Abin, Alwin Cleatus
Bibin, Melbin, Zayd
Line producer : Javed Chempu
Post Production Head : Dinu Paul
CG : Coconut Bunch Creations pvt ltd, Bani Chand, Vinoj Vasanthakumar
Music composed, arranged and programmed by - Nikhil Ramdas
Singers- Nakshatra Indrajith, Mishal & @Nikhil Ramdas
Mixed and Mastered : Abin Paul
Dubbing : Praveen, Zaina
Smoke Artist : Vineesh Vijayan, Blackmaria
Accounts Manager : Justine Thomas








**CREW**



Client : 3G DIGITAL WORLD
Film : MY G FIFA WORLD CUP CAMPAIGN
Agency : Passio
Account Directors : Vivek Mohan, Mohammed Sabeer
Creative Directors : Suresh Shanmugan, Reju
Client Servicing : Asker Abubacker
Production House : TVC Factory
Producer : Sijoy Varghese
Director : Abin Cleatus

DOP : Adwaith Shine Photography
Editor : Kiran Thomas
Art : Kannus Mukesh
Costume Styling : Jeni Abin
Make up : Jayesh
Director's team : Jeni Abin, Alwin Cleatus
Bibin Antony , Melbin Thomas
Line producer : Krishnakumar Kichur, KK productions
Post Production Head : Dinu Paul

CG : Coconut Bunch Creations pvt ltd. Bani Chand VFX Director/Editor, Vinoj Vasanthakumar
Lyrics : Akhi Amigo
Music : Azim Roshan
Singer : Sooraj Santhosh
Voice Over : Praveen
Mixed and Mastered : Mikku kaavil
Grading : Vyshak Shiva, INK & WATER Post
Accounts Manager : Justine Thomas

## സ്വരൂപം
ജോഷി ജോർജ്

# ഒരേയൊരു വാജ്പേയ്




പ്രളയത്തിന്റെയും പ്രകൃതിദുരന്തങ്ങളുടെയും പ്രശ്നങ്ങൾക്കിടയിൽ നട്ടംതിരിഞ്ഞുനിൽക്കുമ്പോഴാണ് മുൻ പ്രധാനമന്ത്രി വാജ്പേയിയുടെ വിയോഗവാർത്ത മലയാളികൾ കേൾക്കുന്നത്. അതുകൊണ്ടു തന്നെ അർഹമായ പ്രാധാന്യം ഈ വാർത്തയ്ക്ക് ലഭിച്ചോയെന്ന് സംശയം. ആദ്യം 13 ദിവസവും പിന്നെ 13 മാസവും ഭരിച്ചു. നെഹ്റുവിനും ഇന്ദിരയ്ക്കും ശേഷം മൂന്നാംവട്ടം വരുന്ന പ്രധാനമന്ത്രിയായി. അത് അഞ്ചുവർഷക്കാലാവധി തികയ്ക്കുകയും ചെയ്ത് ചരിത്രത്തിലിടം നേടി. നേഹ്റു അഞ്ചുവട്ടവും ഇന്ദിര നാലുവട്ടവും പ്രധാനമന്ത്രിയായിട്ടുണ്ട്. വാജ്പേയി നല്ല നേതാവാണ് എന്നാൽ അദ്ദേഹത്തിന്റെ പാർട്ടിപോരാ..! ഇത് പറയുന്നത് ആരെന്നോ? സാക്ഷാൽ അടൽബിഹാരി വാജ്പേയ് തന്നെ. 96ൽ 13 ദിവസം ഭരിച്ച ശേഷം രാജിക്ക് തൊട്ടുമുമ്പ് കക്ഷി തന്നെ ഇത് പറഞ്ഞപ്പോൾ കൈയ്യടിക്കാതിരുന്നത് ചെവികേൾക്കാൻ കഴിയാത്തവർ മാത്രം.

ബി ജെ പിയെ ഇഷ്ടപ്പെടാത്തവരും ആർ എസ്സ് എസ്സിനോട് യോജിക്കാത്തവരായാലും വിശ്വഹിന്ദു പരിഷത്തിനെ എതിർക്കുന്നവരായാലും അവരൊക്കെ വാജ്പേയിയെ ഇഷ്ടപ്പെടുന്നു എന്നതാണ് സത്യം.

ഭരണത്തിലിരുന്ന അവിവാഹിതനായ വാജ്പേയിയെ അവിവാഹിതകളായ കുമാരിമാരാണ് കുരുക്കിക്കളഞ്ഞത്. അന്നൊക്കെ വാജ്പേയിയെ കാണുന്നമാത്രയിൽ മമത കഠിന ഹൃദയക്കാരിയാകും. തമിഴ്നാട്ടിലെ ലളിത അയവില്ലാത്തവളായിത്തീരും മായാവതി മറുതയായിതീരും. ഉമ ഉറഞ്ഞുതുള്ളും.

കവി, വാഗ്മി എന്നീ നിലകളിൽ ശ്രദ്ധ പിടിച്ചുപറ്റിയ വാജ്പേയ് കമ്മ്യൂണിസ്റ്റ് സിദ്ധാന്തം ഉള്ളിന്റെ ഉള്ളറയിൽ ഒളിപ്പിച്ചുവച്ച ആളാണ്. 1926ലെ ഒരു ക്രസ്മസ് രാവിൽ ഗ്വളയാറിൽ ജനനം. ചെറുപ്രായത്തിൽ കോൺഗ്രസിന്റെ വിദ്യാർത്ഥി വിഭാഗമായ സ്റ്റുഡൻസ് ഫെഡറേഷനിൽ സജീവമായിരുന്നു. എന്നാൽ 15-ാം വയസ്സിൽ എങ്ങിനേയോ ആർ എസ്സ് എസ്സുകാരനായി രാഷ്ട്രീയം രൂപാന്തരം പ്രാപിച്ചു.

പഠനകാലത്ത് ടിയാന്റെ ഏറ്റവും വലിയ ചങ്ങാതി, ഒരേ ക്ലാസിൽ പഠിക്കുകയും ഒരേ ഹോസ്റ്റലിൽ ഒരേകട്ടിലിൽ ഉണ്ടുറങ്ങിയ സ്വന്തം പിതാവ് കൃഷ്ണ ബിഹാരി തന്നെയായിരുന്നു ആ പിതാവ് സർവ്വീസ്സിൽനിന്നും പിരിഞ്ഞശേഷം മകന്റെ കൂടെ കാൺപൂർ ലോ കോളേജിൽ ചേർന്നു. മകൻ വഴിതെറ്റിപ്പോകാതിരിക്കാനാണത്ര വയസ്സുകാലത്ത് ആ പിതാവ് പഠിക്കാനിറങ്ങിയത്.

എന്തായാലും നെഹ്റുയുഗ രാഷ്ട്രീയ നേതാക്കളിൽ അവസാന കണ്ണികളിൽ ഒന്നായിരുന്നു വാജ്പേയ് എന്ന് ഉറപ്പിച്ചുപറയാനാകും. ആ വലിയ മനുഷ്യനെ ഭാരതം എന്നും ഓർക്കും. തീർച്ച.



# വിജയത്തിന്റെ വില കഠിനാധ്വാനം

ജീവിതം എത്ര കഠിനം എന്ന് തോന്നിയാലും നിങ്ങൾക്ക് ചെയ്യാൻ കഴിയുന്നതും വിജയിക്കാവുന്നതുമായി ചില കാര്യങ്ങളുണ്ട്.

– സ്റ്റീഫൻ ഹോക്കിംഗ്

ഏതൊരു വിജയിക്കും പറയുവാൻ കഠിനാധ്വാനത്തിന്റെ ഒരു പിടി കഥകളുണ്ടാവും. വിജയങ്ങളുടെ അടിസ്ഥാന കാരണങ്ങളിലേക്ക് ഊളിയിട്ട് നോക്കിയാൽ നാം ചെന്നെത്തുന്നത് അധ്വാനശീലത്തിന്റെ ഗന്ധം പേറുന്ന വിയർപ്പ് തുള്ളികളിലാവും. കഠിനാധ്വാനമാണ് വിജയത്തിന്റെ ആധാരശില, ഇതിൽ പടുത്തുയർത്തപ്പെടുന്നതാണ് വിജയിയുടെ ജീവിതം. ഒട്ടേറെ സുമനസ്സുകളുടെ വിയർപ്പുതുള്ളികളുടെ ഫലമാണ് നാമിന്ന് കാണുകയും അനുഭവിക്കുകയും ചെയ്യുന്ന നേട്ടങ്ങളൊക്കെയും. കഠിനാധ്വാനം വെല്ലുവിളികൾ നിറഞ്ഞതും വേദനാജനകവും അസുഖകരവുമാണ് എങ്കിലും ഓർക്കുക ഇത് മാത്രമാണ് വിജയത്തിലേക്കുള്ള വഴി. പരാജയ ഭീതി, മോശമായ ശീലങ്ങൾ, അലസത തുടങ്ങിയവയെ മറികടക്കുവാൻ അധ്വാനശീലം നമ്മെ സഹായിക്കുന്നു. അധ്വാനശീലമാണ് യഥാർത്ഥത്തിൽ നമുക്ക് ജീവിത സംതൃപ്തി നൽകുന്നത്. ജീവിതത്തെ ആസ്വാദകരമാക്കി തീർക്കുന്നതിൽ അധ്വാനശീലത്തിന് ചെറുതല്ലാത്ത പങ്കാണുള്ളത്. നേട്ടങ്ങളുടെ മൂല്യം അറിയുന്നതിനും അവയെ ബഹുമാനിക്കുന്നതിനും കഠിനാധ്വാനം നമ്മെ സഹായിക്കുന്നു.

കഠിനാധ്വാനത്തിലൂടെയാണ് ജീവിതത്തിലെ പ്രധാനപ്പെട്ട പാഠങ്ങൾ നാം പഠിക്കുന്നത്. 'നിങ്ങൾ എത്ര കഠിനമായി അധ്വാനിക്കുന്നുവോ അത്രയേറെ ഭാഗ്യമുള്ളവരാകുന്നു' എന്നാണ് വാഹന വ്യവസായ രംഗത്തെ കുലപതി ഹെന്റി ഫോർഡ് അഭിപ്രായപ്പെട്ടിരിക്കുന്നത്. കഠിനാധ്വാനമാണ് യഥാർത്ഥത്തിൽ ഭാഗ്യം കൊണ്ടുവരുന്നത്. കഠിനാധ്വാനം ചെയ്യുന്നില്ലെങ്കിൽ നാം എവിടെയും എത്തുകയില്ല. കഠിനാധ്വാനത്തിന്റെ ശക്തിയെ ഒരിക്കലും സംശയിക്കേണ്ട. പ്രതിഭയെന്നാൽ ഒരു ശതമാനം പ്രചോദനവും തൊണ്ണൂറ്റിഒൻപത് ശതമാനം വിയർപ്പുതുള്ളികളുമാണെന്നാണ് ലോകം കണ്ട പ്രതിഭാശാലികളിൽ ഒരാളും ഏറ്റവും കൂടുതൽ കണ്ടുപിടുത്തങ്ങളുടെ ഉടമയുമായ തോമസ് ആൽവാ എഡിസൺ പറഞ്ഞിരിക്കുന്നത്. കുശവൻ കളിമണ്ണുകൊണ്ട് മെനയുന്ന മൺകുടം ഉപയോഗപ്രദമാകുന്നത് അത് ചൂളയിലൂടെ കടത്തിവിടുമ്പോളാണ്. അതെ സമൃദ്ധി കൈവരിക്കുവാൻ കഠിനാധ്വാനമല്ലാതെ മറ്റൊരു മാർഗമില്ല. കഠിനാധ്വാനം ഒരിക്കലും വ്യർത്ഥമാകുകയില്ല. ഇത് എപ്പോഴും മഹത്തായ നേട്ടങ്ങളുടെ അടിത്തറയാണ്. കഠിനാധ്വാനം ഒരു വ്യക്തിയെന്ന നിലയിൽ നമ്മെ ശക്തരും പ്രാപ്തരുമാക്കുന്നു.

പരിശ്രമം ചെയ്യുകിലെന്തിനെയും
വശത്തിലാക്കാൻ കഴിവുള്ള വണ്ണം
ദീർഘങ്ങളാം കൈകളെ നൽകിയത്രെ
മർത്യനെപ്പാരിലയച്ചതീശൻ

മഹാകവി കെ.സി.കേശവൻപിള്ളയുടെ ഈ വരികൾ നമ്മെ ഓർമ്മിപ്പിക്കുന്നത് കഠിനാധ്വാനം ചെയ്യേണ്ടതിന്റെ പ്രാധാന്യത്തെപ്പറ്റിയാണ്. ജീവിത പ്രയാണത്തിൽ യാഥാർത്ഥ്യങ്ങളോട് മല്ലിടുമ്പോൾ നമുക്ക് എന്തെങ്കിലുമൊക്കെ നഷ്ടപ്പെട്ടിട്ടുണ്ടെങ്കിൽ നഷ്ടമായതും അതിലധികവും തിരിച്ചു തരുവാൻ അധ്വാനശീലത്തിന് സാധിക്കും. ''നിങ്ങൾക്ക് പറക്കാൻ കഴിയില്ലെങ്കിൽ ഓടുക, ഓടാൻ കഴിയില്ലെങ്കിൽ നടക്കുക, നടക്കാൻ കഴിയില്ലെങ്കിൽ ഇഴയുക, പക്ഷേ ചെയ്യുന്നത് എന്തു തന്നെയായാലും മുൻപോട്ട് തന്നെ നീങ്ങുക'' എന്നാണ് മാർട്ടിൻ ലൂഥർ കിങ് നമ്മെ ഓർമ്മി

പ്പിക്കുന്നത്. "An idle mind is the devil's workshop" അലസന്റെ മനസ്സ് ചെകുത്താന്റെ പണിപ്പുര എന്നാണ് പറയാറ്. ചെയ്യാനൊന്നുമില്ലാതെ വെറുതെ സമയം പാഴാക്കുമ്പോൾ ദു:ശീലങ്ങൾ നമ്മിൽ പിടിമുറുക്കുന്നു. ഇത്തരക്കാർ തങ്ങളുടെ സമയവും ഊർജ്ജവും പാഴാക്കുന്നതോടൊപ്പം സമൂഹത്തിന് ബാധ്യതയായി മാറുന്നു.

ഒരിക്കൽ ദൂരെ ദേശത്ത് കഠിനാധ്വാനിയായ ഒരു കൃഷിക്കാരനുണ്ടായിരുന്നു. ഫലസമ്പുഷ്ഠമായ കൃഷിയിടത്തിന്റെ ഉടമയായിരുന്ന അദ്ദേഹത്തിന് മൂന്നു ആൺമക്കളായിരുന്നു ഉണ്ടായിരുന്നത്. എന്നാൽ അവർ മൂന്നുപേരും ഒരേപോലെ മടിയൻമാരായിരുന്നു. ഭക്ഷണം കഴിക്കുന്നതിലും ഉറങ്ങുന്നതിലും മാത്രമായിരുന്നു അവരുടെ താൽപര്യം. അങ്ങനെ വർഷങ്ങൾ കടന്ന് പോയി. കർഷകൻ വാർധക്യം പ്രാപിച്ചു. രോഗം മൂർഛിച്ച് മരണക്കിടക്കയിലായ അദ്ദേഹം തന്റെ മക്കളെ മൂവരെയും അടുക്കലേക്ക് വിളിച്ചിട്ട് പറഞ്ഞു 'മക്കളെ എന്റെ മരണം അടുത്തെത്തിയെന്ന് ഞാൻ സംശയിക്കുന്നു. നമ്മുടെ കൃഷിയിടത്തിലെവിടെയോ നിധി കിടക്കുന്നതായി ഞാൻ സ്വപ്നം കണ്ടു. എന്റെ മരണശേഷം നിങ്ങളത് കണ്ടെത്തണം' ഇത് പറഞ്ഞ് അദ്ദേഹം മരണത്തെ പുൽകി. മരണാനന്തര കർമ്മങ്ങൾക്ക് ശേഷം മക്കൾ മൂന്നുപേരും കൂടി കൃഷിയിടത്തിലെ നിധി തേടിയിറങ്ങി. കൃഷിയിടം മുഴുവൻ ഉഴുതു മറിച്ചിട്ടും അവർക്ക് നിധി ലഭിച്ചില്ല. കൃഷിയിടം മുഴുവൻ ഉഴുതു മറിച്ച സ്ഥിതിക്ക് എന്തെങ്കിലും കൃഷി ചെയ്തേക്കാം എന്ന് അവർ തീരുമാനിച്ചു. ഉഴുതു മറിച്ച കൃഷിയിടം മുഴുവൻ അവർ വിത്തുകൾ വിതറി. അവ വളർന്ന് വലിയ വിളവിലേക്കും സമ്പത്തിലേക്കും നയിച്ചു. അലസരായ തന്റെ മക്കളെ കഠിനാധ്വാനത്തിന്റെ പാഠങ്ങൾ പഠിപ്പിക്കുവാൻ ആ കർഷകൻ കണ്ടെത്തിയ ഒരു മാർഗ്ഗമായിരുന്നു അത്. സ്വപ്നങ്ങൾ യാഥാർത്ഥ്യമാകുന്നത് മാന്ത്രികവിദ്യയിലൂടെയല്ല; മറിച്ച് വിയർപ്പിലൂടെയും സ്ഥിരോത്സാഹത്തിലൂടെയും കഠിനാധ്വാനത്തിലൂടെയുമാണ്. 'പ്രവർത്തിക്കുക അല്ലെങ്കിൽ മരിക്കുക' എന്നാണല്ലോ ഗാന്ധിജി പറഞ്ഞിരിക്കുന്നത്.

തങ്ങളേക്കാൾ വലിയ അരിമണികളുമായി വരിവരിയായി നടന്നു നീങ്ങുന്ന ഉറുമ്പുകളെ നാം കണ്ടിട്ടുണ്ട്. അധ്വാനശീലത്തിന്റെ വലിയ സന്ദേശവാഹകരല്ലേ ആ ഉറുമ്പുകൾ എന്ന് ചിന്തിച്ച് നോക്കൂ. 'ജോലി ചെയ്യാനുള്ള വൈമനസ്യം മദ്യപാനത്തേക്കാൾ വലിയ ദോഷമാണ്' എന്നതാണ് ഗാന്ധിജിയുടെ കാഴ്ചപ്പാട്. നിങ്ങളുടെ ഏറ്റവും വലിയ ശത്രുവിനെ കണ്ണാടിയിൽ കാണാം. നിങ്ങളുടെ ഏറ്റവും വലിയ മിത്രവും കണ്ണാടിയിൽ തന്നെയുണ്ട് എന്ന് അർത്ഥം വരുന്ന ഒരു ജാപ്പനീസ് പഴമൊഴിയുണ്ട്. കഠിനാധ്വാനത്തിലൂടെ നാം നമ്മുടെ മിത്രവും അലസതയിലൂടെ നാം നമ്മുടെ ശത്രുവുമായിത്തീരുന്നു എന്നതൊരു സത്യമാണ്. 'ചോറ് ചേറാക്കിയുണ്ണാതെ ചേറ് ചോറാക്കിയുണ്ണുക' എന്നാണല്ലോ കുഞ്ഞുണ്ണിമാഷ് എഴുതിയിരിക്കുന്നത്. ഒരിക്കൽ കാട്ടിൽ പക്ഷികളുടെ ഒരു പറക്കൽ മത്സരം നടത്തുകയുണ്ടായി. പക്ഷികളെല്ലാവരും മത്സരിച്ചു പറന്നു. കാണികളെല്ലാം ആകാശത്തേക്ക് കണ്ണുനട്ടു നിന്നു അവർ പരസ്പരം പറഞ്ഞു 'ഏറ്റവും മുകളിൽ പറക്കുന്നത് പരുന്താണ്'. വിധികർത്താക്കൾ പരുന്തിനെ വിജയിയായി പ്രഖ്യാപിക്കുന്നതിനു തൊട്ടുമുൻപ് പരുന്തിന്റെ മുകളിൽ ഒളിച്ചിരുന്ന കുരുവി കുറച്ച് മുകളിലേക്ക് പറന്നതിനു ശേഷം പറഞ്ഞു 'ഞാനാണ് വിജയി'. വിധികർത്താക്കൾ യോഗം ചേർന്ന് പറഞ്ഞു 'കുരുവിയാണ് സമർത്ഥൻ, പക്ഷേ വിജയി പരുന്താണ്. കാരണം സ്വന്തം അധ്വാനത്താൽ, പരിശ്രമത്താൽ ഉയരത്തിലെത്താനും മറ്റൊരാളെ ഉയരത്തിലെത്തിക്കാനും പരുന്തിനു കഴിഞ്ഞു'. പ്രയത്നം, കൂടുതൽ പ്രയത്നം, ഉള്ളഴിഞ്ഞ പ്രയത്നം, അതിനാണ് നാം നമ്മുടെ ജീവിതം ഉപയോഗപ്പെടുത്തേണ്ടത്. ലോകത്തിന്റെ പുരോഗതിക്ക് അത് അത്യാവശ്യമാണ്. നിങ്ങളുടെ നന്മയ്ക്കും ആത്മസംതൃപ്തിക്കും അത് കൂടിയേ തീരൂ എന്നതാണ് എഴുത്തുകാരനും സാംസ്കാരിക നായകനുമായിരുന്ന കെ.പി. കേശവമേനോന്റെ ചിന്ത. പ്രവൃത്തിയാണ് എല്ലാ വിജയങ്ങളുടെയും ആധാരമെന്നതാണ് പാബ്ലോ പിക്കാസോയുടെ പക്ഷം.

കർമണ്യേ വാധികാരസ്തേ
മാ ഫലേഷു കദാചന
മാ കർമ്മഫല ഹേതുർദുർ
മാ തേ സംഗോസ്ത്വ കർമണി

എന്നാണ് ഭഗവത് ഗീത പറയുന്നത്. അതായത് അധികാരം എന്നുള്ളത് കർമ്മം ചെയ്യാൻ മാത്രമുള്ളതാണ്. ഫലത്തെ ഓർത്ത് ഒരിക്കലും കർമ്മം ചെയ്യരുത്. കർമ്മം ചെയ്യുന്നതിൽ മടികാണിക്കരുത് എന്നതാണ് ഈ ശ്ലോകത്തിന്റെ അർത്ഥം. 'കർമ്മഫലത്തെ ആഗ്രഹിക്കാതെ കർത്തവ്യകർമങ്ങൾ ആര് അനുഷ്ഠിക്കുന്നുവോ അവൻ തന്നെ സന്യാസി അവൻ തന്നെ യോഗി എന്നും' ഭഗവത് ഗീത പറഞ്ഞു വയ്ക്കുന്നു. ലോകം ക്ലേശങ്ങളാലും അവയുടെ തരണം ചെയ്യലിലും നിറഞ്ഞിരിക്കുന്നു. അതുകൊണ്ട് തന്നെ അധ്വാനശീലം അത്യന്താപേക്ഷിതമായിരിക്കുന്നു. അധ്വാനിക്കുന്നവന് ഉറക്കം മധുരമുള്ള അനുഭവമാണ് എന്ന് നാം കേട്ടിട്ടുണ്ട്. എന്നാൽ തങ്ങളുടെ അധ്വാനങ്ങൾ ഫലമണിയുന്നില്ല എന്നതാണ് നിരവധി ആളുകളുടെ ദു:ഖം. ഇത്തരം ഘട്ടങ്ങളിൽ ചൈനയിലെ മൊസോ എന്നു പേരിലറിയപ്പെടുന്ന മുള നമ്മെ തീർച്ചയായും പ്രചോദിപ്പിക്കും വളരുന്ന രീതിയുടെ പ്രത്യേകത കൊണ്ടാണ് മൊസോ ബാംബു വ്യത്യസ്ഥമാകുന്നത്. എത്ര മികച്ച പരിചരണം കൊടുത്താലും മൊസോ ബാംബു അദ്യവർഷം ഒരു ചെറിയ കുറ്റിയായി നിൽക്കും മുരടിച്ച ഉണക്കമുള കാണുമ്പോൾ നമ്മുടെ പരിശ്രമം പാഴായിപോയെന്ന് നാം ചിന്തിച്ചു പോയേക്കാം. പക്ഷേ വർഷം ഒന്നു പിന്നിടുമ്പോൾ ഏവരെയും അത്ഭുതപ്പെടുത്തി മുള വളരാൻ ആരംഭിക്കുകയായി. നോക്കി നിൽക്കെ ഇലയും നാമ്പുകളുമൊക്കെ വന്ന് മുള വളർന്നു ബഹുനില കെട്ടിടത്തോളമെത്തും. പുറമെ മറ്റൊന്നും ദൃശ്യമായിരുന്നില്ലെങ്കിലും മുള വളരുകആയിരുന്നു. സാഹചര്യങ്ങൾ അനുകൂലമാകുമ്പോൾ നമ്മുടെ അധ്വാനങ്ങൾ ഫലമണിയുന്നതായി കാണാൻ കഴിയും എന്നതാണ് മൊസോ ബാംബു നമുക്കു തരുന്ന സന്ദേശം. 'തലവര തലോടിയാൽ പോകില്ല' എന്നൊരു ചൊല്ലുണ്ട്. എന്നാൽ അധ്വാനശീലത്തിലൂടെ വിധിയെ പോലും മാറ്റിമറിക്കുവാൻ കഴിയും എന്നതാണ് യാഥാർത്ഥ്യം. കുലമഹിമയല്ല അധ്വാനമാണ് ഈ കാലഘട്ടത്തിന്റെ അളവുകോൽ എന്നാണ്





ചാൾസ്ന്യൂട്ടൺതന്റെ സീക്രട്ട്സ്ഓഫ്സക്സസ്എന്ന പുസ്തകത്തിൽ എഴുതിയിരിക്കുന്നത്.

"some are born great some achieve greatness and some have greatness thrust upon them" ചിലർ മഹാത്മാരായി ജനിക്കുന്നു. ചിലർ മഹത്വം നേടിയെടുക്കുന്നു. ചിലരിൽ മഹത്വം അടിച്ചേൽപ്പിക്കുന്നു എന്നാണ് ഷേക്സ്പിയർ പറഞ്ഞിരിക്കുന്നത്. എന്നാൽ മഹത്വം അത് എങ്ങനെ നേടിയതാണെങ്കിലും നിലനിർത്തണമെങ്കിൽ കഠിന പരിശ്രമം കൂടിയേ തീരൂ. ഒരു മനുഷ്യന്റെ ഉത്തമ സുഹൃത്ത് അവന്റെ പത്തു വിരലുകൾ തന്നെയാണ് എന്നതാണ് പരമമായ സത്യം. നെറ്റിയിലെ വിയർപ്പുകൊണ്ട് അപ്പം ഭക്ഷിക്കുവാനാണ് ബൈബിൾ ഉദ്ബോധിപ്പിക്കുന്നത്. നിങ്ങളുടെ കഴിവുകൾ വലിയവയെങ്കിൽ കഠിനാധ്വാനം അവയെ പരിപോഷിപ്പിക്കുന്നു. മറിച്ച് നിങ്ങൾക്ക് സാധാരണ കഴിവുകളെയുള്ളൂവെങ്കിൽ കഠിനാധ്വാനം അവയുടെ കുറവുകൾ നികത്തുന്നു എന്നാണ് സർ ജോഷ്വാ റെയ്നോൾഡ് എന്ന ചിത്രകാരൻ നമ്മോട് പറയുന്നത്.

ഒരിക്കൽ ഒരാൾ തനിക്ക് നിധി കിട്ടുന്നതായി സ്വപ്നം കണ്ടു. അയാൾ തനിക്കുള്ളതെല്ലാം വിറ്റ് നിധി അന്വേഷിച്ച് നടന്നു. അദ്ദേഹത്തിന്റെ വസ്തുവകകൾ വാങ്ങിയ ആൾ ഇങ്ങനെ ചിന്തിച്ചു. കൃഷി ചെയ്ത് ഒരുപാട് പണമുണ്ടാക്കണം. അയാൾ കൃഷി ചെയ്യാനായി പറമ്പ് കിളച്ച് തുടങ്ങി. തൂമ്പ എന്തിലോ തട്ടുന്ന ശബ്ദം കേട്ട് പരിശോധിച്ചപ്പോൾ അയാൾക്ക് ഒരു കുടം നിറയെ സ്വർണ്ണ നാണയങ്ങൾ ലഭിച്ചു. ഇദ്ദേഹത്തിന് നിധി ലഭിക്കുവാൻ കാരണം അധ്വാനിക്കുവാനുള്ള മനസ്സാണ്. 'ഭാവി പ്രവചിക്കുവാനുള്ള എളുപ്പമാർഗ്ഗം അത് സൃഷ്ടിക്കുക' എന്ന് എബ്രഹാം ലിങ്കൺ പറഞ്ഞു വയ്ക്കുന്നു. ശ്രമിക്കുന്നവർക്ക് അസാധ്യമായി ഒന്നുമില്ല എന്നാണല്ലോ അലക്സാണ്ടർ ചക്രവർത്തി പറഞ്ഞിരിക്കുന്നത്. നമുക്ക് പലപ്പോഴും വലിയ സ്വപ്നങ്ങളുണ്ടാകും പക്ഷേ അതിനുവേണ്ടി പരിശ്രമിക്കുവാൻ നാം തയ്യാറാകാറില്ല. പ്രവർത്തിയില്ലാത്ത സ്വപ്നങ്ങൾ ട്രഡ്മില്ലിലെ ഓട്ടം പോലെയാണ്. എത്രകിലോമീറ്റർ ഓടിയാലും തുടങ്ങിയിടത്ത് തന്നെ നിൽക്കും. അതുകൊണ്ട് തന്നെ സ്വപ്നങ്ങളുടെ സാക്ഷാത്കാരത്തിനായി അധ്വാനിക്കുവാൻ നാം തയ്യാറാകണം. 'ഇരുന്ന് തുരുമ്പിക്കുന്നതിനേക്കാൾ നല്ലത് ജോലിചെയ്ത് തളരുന്നതാണ്' എന്നതാണ് നാടകകൃത്ത് റിച്ചാർഡ് കംബർലാൻഡ് പങ്കുവയ്ക്കുന്ന ചിന്ത. 'അധ്വാനം എന്തിനെയും കീഴ്പ്പെടുത്തുന്നു' എന്നാണ് ഗ്രീക്ക് സാഹിത്യകാരൻ ഹോമർ നൂറ്റാണ്ടുകൾക്ക് മുൻപ് എഴുതിയിരിക്കുന്നത്.

അഞ്ച് കാര്യങ്ങൾ സംഭവിക്കും മുൻപ് അഞ്ച് കാര്യങ്ങൾ പ്രയോജനപ്പെടുത്തുക എന്നാണ് മുഹമ്മദ് നബി ഉദ്ബോധിപ്പിക്കുന്നത്. അവ താഴെ പറയുന്നവയാണ്.

വാർധക്യത്തിന് മുൻപ് നിങ്ങളുടെ യൗവനം

രോഗത്തിന് മുൻപ് ആരോഗ്യം

തിരക്കിന് മുൻപ് ഒഴിവ് സമയം

ദാരിദ്ര്യത്തിന് മുൻപ് ഐശ്വര്യം

മരണത്തിന് മുൻപ് ജീവിതം

ജീവിതം അർത്ഥപൂർണ്ണമാകണമെങ്കിൽ അധ്വാനം കൂടിയേ തീരൂ. ജീവിതം പ്രവർത്തിക്കാനുള്ളതാണ് അല്ലാത്ത പക്ഷം ജീവിതം മരണത്തിന് തുല്യമാണ്. ജീവിതത്തോടുള്ള നമ്മുടെ പ്രതിബദ്ധത നാം പ്രകടിപ്പിക്കേണ്ടത് വാക്കിലല്ല പ്രവൃത്തിയിലാണ്. ഒരു ചെറിയ പ്രവൃത്തി ഒരുടൺ ആശയങ്ങൾക്ക് തുല്യമാണെന്ന് മറക്കാതിരിക്കാം. ഒഴുക്കിനെതിരെയാവണം നാം നീന്തുന്നത്, ഒഴുക്കിനൊപ്പം നീങ്ങുന്നത് ചത്ത മത്സ്യം മാത്രമാണ്. കഠിനാധ്വാനത്തിലൂടെ സ്വപ്നങ്ങളെ കരുപ്പിടുപ്പിക്കുവാൻ നമുക്ക് സാധിക്കണം. 'മനുഷ്യാധ്വാനമാണ് യഥാർത്ഥ സ്വത്ത്' എന്ന പി.ബി. ഷെല്ലിയുടെ ആശയം നമുക്ക് കരുത്ത് പകരട്ടെ.




**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com

# മൈക്രോസോഫ്റ്റ് സർഫെയ്സ് ബുക്ക് 2 ഇന്ത്യയിൽ അവതരിപ്പിച്ചു



സർഫെയ്സ് ബുക്ക് 2, സർഫെയ്സ് ലാപ്ടോപ്പ് എന്നിവ ഇന്ത്യൻ വിപണിയിൽ അവതരിപ്പിച്ചു. 1,37,999 രൂപയാണ് സർഫെയ്സ് ബുക്ക് 2 ന്റെ വില. 86,999 രൂപയാണ് സർഫെയ്സ് ലാപ്ടോപ്പിന്റെ വില. ആമസോൺ ഫ്ളിപ്പ്കാർട്ട് എന്നീ ഓൺലൈൻ വിൽപന കേന്ദ്രങ്ങളിലും ഇവ ലഭ്യമാണ്.

ലാപ്ടോപ്പ് ആയും ടാബ്ലറ്റ് ആയും ഉപയോഗിക്കാൻ സാധിക്കുന്ന ഉപകരണമാണ് സർഫെയ്സ് ബുക്ക് 2. ഇതിന്റെ കീബോർഡ് വേർപ്പെടുത്താവുന്നതാണ്. 267ppi പിക്സൽ ഡെൻസിറ്റിയുള്ള പിക്സൽ സെൻസ് ഡിസ്പ്ലേയാണ് ഇതിനുള്ളത്. എട്ടാം തലമുറ ഇന്റൽ ഡ്യുവൽ കോർ/ ക്വാഡ് കോർ പ്രൊസസറുകളും എൻവിഡിയ ജിഫോഴ്സ് ജിപിയു, ഒപ്പം 256 ജിബി മുതൽ ഒരു ടിബി വരെയുള്ള എസ്എസ്ഡി സ്റ്റോറേജ് ഓപ്ഷനും എട്ട് ജിബിയ്ക്കും ആറ് ജിബിയ്ക്കും ഇടയിലുള്ള റാം പതിപ്പുകളും ലഭ്യമാവും.

യുഎസ്ബി ടൈപ്പ് എ, ടൈപ്പ് സി പോർട്ടുകൾ, അൽകാന്റാര കീബോഡ്, വൈഫൈ, ബ്ലൂടൂത്ത്, ഇൻബിൽറ്റ് എക്സ്ബോക്സ് വയർലെസ്, എസ്.ടി.എക്സ്.സി കാർഡ് റീഡർ, ഹെഡ്ഫോൺ ജാക്ക് എന്നിവയും 1080 പികസൽ വീഡിയോകൾ പകർത്താൻ സാധിക്കുന്ന എട്ട് മെഗാപ്കിസൽ റിയർ ക്യാമറ, അഞ്ച് മെഗാപിക്സൽ ഫ്രണ്ട് ക്യാമറ എന്നിവയും സർഫെയ്സ് ബുക്ക് 2നുണ്ട്.

3.2 അനുപാതത്തിൽ 34 ലക്ഷം പിക്സലുകളോടു കൂടിയുള്ള 1080 പിക്സൽ ഡിസ്പ്ലേയാണ് സർഫെയ്സ് ലാപ്ടോപ്പിനുള്ളത്. എട്ട് ജിബി മുതൽ 16 ജിബി വരെയുള്ള റാം വേരിയന്റുകളും 128 ജിബി മുതൽ ഒരു ടിബി വരെയുള്ള സ്റ്റോറേജ് വേരിയന്റുകളും സർഫെയ്സ് ലാപ്ടോപ്പിനുണ്ട്.

# ഇന്ത്യൻ ഓൺലൈൻ ടാക്സി സർവ്വീസായ ഒല യു.കെയിലേക്ക്




ഇന്ത്യൻ ഓൺലൈൻ ടാക്സി സർവ്വീസായ ഒല യു.കെയിൽ പ്രവർത്തനം ആരംഭിക്കുന്നു. ഇത് സംബന്ധിച്ച് കൂടിയാലോചനകൾ നടന്നുകൊണ്ടിരിക്കുകയാണെന്ന് കമ്പനി വൃത്തങ്ങൾ അറിയിച്ചു. മാസങ്ങൾക്ക് മുൻപ് ഓസ്ട്രേലിയയിൽ പ്രവർത്തനം തുടങ്ങിയ കമ്പനി ഇതോടെ മുഖ്യ എതിരാളിയായ യൂബറിന് ആഗോളരംഗത്ത് കടുത്ത വെല്ലുവിളി ഉയർത്തുകയാണ്.

ജപ്പാനിലെ സോഫ്റ്റ് ബാങ്ക് ഗ്രൂപ്പിന്റെ സഹകരണത്തോടെ പ്രവർത്തിക്കുന്ന ഒല സൗത്ത് വെയിൽസിലും ഗ്രേറ്റർ മാഞ്ചസ്റ്ററിലും പ്രവർത്തിക്കാനുള്ള ലൈസൻസ് കഴിഞ്ഞ സെപ്റ്റംബറിൽ കരസ്ഥമാക്കിയിരുന്നു. യു.കെയിലൊട്ടാകെ ഈവർഷം അവസാനത്തോടെ സർവ്വീസ് ആരംഭിക്കാനാണ് കമ്പനി പദ്ധതി തയ്യാറാക്കുന്നത്.

# യുഎഇ എക്സ്ചേഞ്ച് ഇന്ത്യക്ക് 'പുതിയ മുഖം'

ആഗോള തലത്തിലുള്ള റീബ്രാൻഡിംഗിന്റെ ഭാഗമായി പ്രമുഖ ആഗോള മണി ട്രാൻസ്ഫർ, ഫോറിൻ എക്സ്ചേഞ്ച്, പേമെൻറ്സ് ആൻഡ് ക്രെഡിറ്റ് സൊല്യൂഷൻസ് ബ്രാൻഡായ യുഎഇ എക്സ്ചേഞ്ച് ഇന്ത്യയിലെ പ്രവർത്തനങ്ങൾ 'യൂണിമണി' എന്ന ബ്രാൻഡ് നാമത്തിനു കീഴിലാക്കി. റീബ്രാൻഡിങ്ങിന് വിധേയമാവുന്നത് ഫോറിൻ എക്സ്ചേഞ്ചർ എന്ന നിലയിൽ നിന്ന് എൻബിഎഫ്സി തലത്തിലേക്കുള്ള ചുവടുമാറ്റം ലക്ഷ്യമിട്ടാണ്. ചെറുകിട വ്യാപാര, ഭവന, ഉപഭോക്തൃ വായ്പകൾ ഉപയോക്താക്കൾക്കും വൻകിട കോർപറേറ്റുകൾക്കുമായി നിരവധി സാമ്പത്തിക സേവനങ്ങൾ ലഭ്യമാക്കി പൂർണ സജ്ജമായ ബാങ്കിംഗ് ഇതര ധനകാര്യ സേവന കമ്പനിയായി (നോൺ ബാങ്കിംഗ് ഫിനാൻഷ്യൽ സർവീസസ് കമ്പനി) മാറാനുള്ള തയാറെടുപ്പിലാണ് യൂണിമണി ഇന്ത്യ.

# റിലയൻസ് ജിയോ എസ്ബിഐയുമായി കൈ കോർക്കുന്നു

മൊത്തം അറുപത് കോടിയിലധികം ആളുകൾക്ക് ഉപകാരപ്പെടാൻ പോകുന്ന ഒരു പദ്ധതിയുമായാണ് രണ്ടു കമ്പനികളും ഒരുമിക്കുന്നത്. രണ്ടു കമ്പനികളും തമ്മിലുള്ള പരസ്പര ധാരണകൾ പ്രകാരം എസ്ബിഐ 'യോനോ' എന്ന ബാങ്കിന്റെ ഡിജിറ്റൽ ബാങ്കിങ്ങിനായുള്ള പ്ലാറ്റ്ഫോം ഇനി മുതൽ 'മൈ ജിയോ' പ്ലാറ്റ്ഫോമുമായി ചേർന്ന് പ്രവർത്തിക്കും. ഇതിലൂടെ എസ്ബിഐ ഉപഭോക്താക്കൾക്ക് കൂടുതൽ ഡിജിറ്റൽ ആയ രീതിയിൽ കൂടുതൽ മെച്ചപ്പെട്ട സൗകര്യങ്ങൾ ജിയോ വഴി ലഭ്യമാകും. ജിയോ ഉപഭോക്താക്കൾക്കും ഇത് ഗുണം ചെയ്യും.

# നാഷണൽ സ്റ്റോക്ക് എക്സ്ചേഞ്ച് പുതിയ ലോഗോ പുറത്തിറക്കി




ഇന്ത്യയിലെ വലിയ ഓഹരി വിപണിയായ നാഷണൽ സ്റ്റോക്ക് എക്സ്ചേഞ്ച് പുതിയ ലോഗോ പുറത്തിറക്കി. 25 വർഷത്തെ പ്രവർത്തനം പൂർത്തിയാക്കുന്നതിന്റെ ഭാഗമായാണ് ലോഗോ പുറത്തിറക്കിയത്. മഞ്ഞ, ചുവപ്പ്, നീല എന്നീ നിറങ്ങൾ അടങ്ങിയതാണ് പുതിയ ലോഗോ. സിൽവർ ജൂബിലി ആഘോഷത്തിന്റെ ഭാഗമായി ഡൽഹിയിൽ നടന്ന ചടങ്ങിലാണ് പുതിയ ലോഗോ പ്രകാശനം ചെയ്തത്.

# സമൂഹ മാധ്യമങ്ങളിലൂടെയുള്ള വ്യാജവാർത്തകൾ തടയാനുള്ള നിയമം ശക്തമാക്കി കേന്ദ്ര സർക്കാർ

വാട്ട്സ് ആപ്പ്, ഫേസ്ബുക്ക് തുടങ്ങിയ സാമൂഹികമാധ്യമങ്ങളിലൂടെ പ്രചരിക്കുന്ന വ്യാജവാർത്തകൾ നിയന്ത്രിക്കാൻ കേന്ദ്ര സർക്കാർ തീരുമാനം. രാജ്യത്തെ പല സംസ്ഥാനങ്ങളിലും നടന്ന ആൾക്കൂട്ടക്കൊലപാതകങ്ങൾക്ക് കാരണമായത് സമൂഹമാധ്യമങ്ങളിലെ വ്യാജപ്രചരണങ്ങളായിരുന്നു. ദുരുപയോഗം ചെയ്യുന്നു എന്ന ശ്രദ്ധയിൽപെട്ടാൽ സമൂഹമാധ്യമങ്ങൾ ബ്ലോക്ക് ചെയ്യാൻ ടെലകോം സേവനദാതാക്കൾ, സെല്ലുലാർ ഓപ്പറേറ്റേഴ്സ് ഓഫ് ഇന്ത്യ എന്നിവരോട് കേന്ദ്ര സർക്കാർ ആവശ്യപ്പെട്ടിട്ടുണ്ട്. അത്യാവശ്യമെങ്കിൽ ഇവ ബ്ലോക്ക് ചെയ്യാനുള്ള മാർഗങ്ങൾ കണ്ടെത്തണമെന്ന ആവശ്യമുന്നയിച്ച് ടെലികമ്യൂണിക്കേഷൻ വകുപ്പ് കത്തയച്ചിരുന്നു.

നവമാധ്യമങ്ങളിലൂടെ ജനങ്ങളിലെത്തുന്ന വ്യാജവാർത്തകൾ പൊതുജനങ്ങളിലെത്താതെ തടയാനുള്ള വകുപ്പായ ഐടി ആക്റ്റിലെ 63എ വകുപ്പ് പ്രകാരമാണ് നടപടിയെടുത്തിരിക്കുന്നത്. ദുരുപയോഗം ചെയ്യപ്പെടുന്ന സൈറ്റുകൾ കോടതി ഉത്തരവിന്റെ അടിസ്ഥാനത്തിലോ സൈബർ മന്ത്രാലയത്തിന്റെ നിർദ്ദേശപ്രകാരമോ ബ്ലോക്ക് ചെയ്യാൻ നിർദ്ദേശം നൽകിയിട്ടുണ്ട്. എന്നാൽ ആപ്ലിക്കേഷനുകൾ ബ്ലോക്ക് ചെയ്യാൻ സാധിക്കില്ലെന്നാണ് സൈബർ നിയമവിഭാഗത്തിന്റെ പ്രതികരണം. സമൂഹമാധ്യമങ്ങളുടെ ദുരുപയോഗത്തിനെതിരെ ശക്തമായി പ്രവർത്തിക്കാനുള്ള നീക്കത്തിലാണ് കേന്ദ്ര സർക്കാർ.

## ട്രില്യൻ ഡോളറിലെത്തുന്ന ആദ്യ പൊതുകമ്പനിയായി ആപ്പിൾ

ട്രില്യൻ ഡോളർ എന്ന സ്വപ്ന ആസ്തിയിൽ ആദ്യമെത്തുന്ന പൊതുകമ്പനിയായി ആപ്പിൾ. മൂന്നു ദിവസത്തിനിടെ ഓഹരിയിൽ ഒൻപതു ശതമാനം വർധന നേടാനായതോടെയാണ് ആപ്പിളിന്റെ സ്വപ്ന നേട്ടം.

ഓഹരി വില 207.05 ഡോളറിലേക്ക് എത്തിയതോടെ വിപണിമൂല്യം ഒരു ലക്ഷം കോടിയായി. ഇന്ത്യൻ രൂപയിൽ കണക്കാക്കിയാൽ 68.64 ലക്ഷം കോടിയാണ് ആപ്പിൾ കമ്പനിയുടെ ഇപ്പോഴത്തെ ആസ്തി.

ആപ്പിൾ കമ്പനി സ്ഥാപിച്ച് 42 വർഷങ്ങൾക്കു ശേഷമാണ് ലോക ഒന്നാം നമ്പർ സ്ഥാനത്തേക്ക് എത്തിയിരിക്കുന്നത്. ആദ്യ ബില്യണിൽ എത്തിയത് യു.എസ് സ്റ്റീൽ കമ്പനിയായിരുന്നു. 117 വർഷം മുൻപ് 1901 ലായിരുന്നു അത്.

## ഊബറിന്റെ ഫ്ളൈയിങ് ടാക്സി ഇന്ത്യയിലേക്കും



അമേരിക്കൻ ടാക്സി കമ്പനിയായ ഊബർ അടുത്ത അഞ്ച് വർഷത്തിനുള്ളിൽ നടപ്പിലാക്കാൻ ഒരുങ്ങുന്ന ഊബർ എയർ സിറ്റികളിൽ ഒന്ന് ഇന്ത്യയിലായിരിക്കുമെന്നാണ് റിപ്പോർട്ടുകൾ. ഇന്ത്യയെ കൂടാതെ ജപ്പാൻ, ഓസ്ട്രേലിയ, ബ്രസീൽ, ഫ്രാൻസ് എന്നീ രാജ്യങ്ങളിലാണ് ഇത് നടപ്പാക്കുന്നത്. അമേരിക്കയിലെ ഡല്ലാസ്, ലോസ് ആഞ്ജലസ് നഗരങ്ങളിൽ ആദ്യ ഘട്ടമായി പദ്ധതി നടപ്പാക്കിയ ശേഷമായിരിക്കും മറ്റു രാജ്യങ്ങളിലേക്ക് കമ്പനി പദ്ധതി നീട്ടുക. ഇന്ത്യയിൽ മുംബൈ, ഡൽഹി, ബംഗളൂരു നഗരങ്ങളിലായിരിക്കും ഊബറിന്റെ പറക്കും ടാക്സികൾ ആദ്യം എത്തുക.

## സാന്ത്വനം 2018

പ്രളയ ദുരിത ബാധിതർക്കായുള്ള തൃശ്ശൂർ ജില്ലാ സഹകരണ ബാങ്കിന്റെ പ്രത്യേക വായ്പാ പാക്കേജ് സാന്ത്വനം 2018 പദ്ധതിയുടെ ഭാഗമായി പ്രളയദുരിത ബാധിതർക്ക് തങ്ങളുടെ പാർപ്പിടത്തിന്റെ കേടുപാടുകൾ തീർക്കുന്നതിനോ നഷ്ടപ്പെട്ടുപോയ ഗൃഹോപകരണങ്ങൾക്കും വാഹനങ്ങൾക്കും പകരം പുതിയത് വാങ്ങുന്നതിനോ റിപ്പയർ ചെയ്യുന്നതിനോ വായ്പ പ്രയോജനപ്പെടുത്താവുന്നതാണ്. വായ്പ എടുത്ത് ആറുമാസക്കാലം തിരിച്ചടവിന് ഒഴിവ് നൽകുന്നതാണ്. പലിശനിരക്ക് 8% ആയിരിക്കും. ഒരു ലക്ഷം രൂപയ്ക്ക് 2211രൂപ പ്രതിമാസ EMI എന്ന നിലയിൽ 54മാസംകൊണ്ട് തിരിച്ചടക്കാവുന്ന രീതിയിലാണ് വായ്പ ചിട്ടപ്പെടുത്തിയിട്ടുള്ളത്. കൂടുതൽ വിവരങ്ങൾക്ക് ബാങ്കിന്റെ ബ്രാഞ്ചുമായി ബന്ധപ്പെടേണ്ടതാണ്. ഫോൺ: 0487 2325700

## ഡിജിറ്റൽ ഇടപാടുകൾ പ്രോത്സാഹിപ്പിക്കാൻ കാഷ്ബാക്ക് ഓഫർ

ഡിജിറ്റൽ ഇടപാടുകൾ പ്രോത്സാഹിപ്പിക്കാൻ കാഷ്ബാക്ക് ഓഫർ പ്രഖ്യാപിച്ച് ജിഎസ്ടി കൗൺസിൽ. ഭീം, യുപിഐ, റുപേ കാർഡ് എന്നീ മാർഗ്ഗങ്ങളിലൂടെ പണമിടപാട് നടത്തുമ്പോൾ ഉപയോക്താക്കൾക്ക് മൊത്തം ജിഎസ്ടി തുകയുടെ 20 ശതമാനം കാഷ്ബാക്ക് ഓഫർ നൽകാനാണ് ജിഎസ്ടി കൗൺസിൽ യോഗത്തിൽ തീരുമാനിച്ചത്.

പരമാവധി 100 രൂപയാണ് ഇത്തരത്തിൽ കാഷ് ബാക്ക് ഓഫറായി ലഭിക്കുന്നത്. പരീക്ഷണാടിസ്ഥാനത്തിൽ പദ്ധതി നടപ്പാക്കാനാണ് ജിഎസ്ടി കൗൺസിലിന്റെ തീരുമാനം.




അഡ്വർട്ടൈസിംഗ്, മാർക്കറ്റിംഗ് മേഖലകളിലേക്ക് കടന്നുവരുന്ന നവാഗതർക്കും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുത്താവുന്ന ഒരു പംക്തി. ഓരോ ലക്കവും സൂക്ഷിച്ച് വയ്ക്കുന്നവർക്ക് ഭാവിയിൽ ടെക്സ്റ്റ്ബുക്കായി ഉപകരിക്കും.

# രേഖയ്ക്ക് മുകളിലും താഴെയും

ഏതൊരു കാര്യവും വസ്തുനിഷ്ഠമായി മനസ്സിലാക്കുവാൻ അത്ര താൽപര്യം നാം കാണിക്കാറില്ലല്ലോ. അൽപം ചിലതൊക്കെ അറിഞ്ഞ്, അതിലേറെ അറിഞ്ഞെന്ന് നടിച്ച്, വർത്തമാനം പറയാനാണല്ലോ നമുക്ക് കൂടുതലിഷ്ടം.

എബൗ ദ ലൈൻ, ബിലോ ദ ലൈൻ- പരസ്യ ഏജൻസികളുടെ പ്രവർത്തന മേഖലകളുമായി അൽപ ബന്ധമെങ്കിലും ഉള്ളവർക്ക് ചിരപരിചിതമാണ് ഈ പ്രയോഗങ്ങൾ. എന്നാൽ, പലപ്പോഴും പരസ്യകലാ വിദ്യാർത്ഥികൾക്കും വ്യവസായ സംരംഭകർക്കും ഈ പ്രയോഗങ്ങളെ കുറിച്ച് അത്ര പിടിപാടില്ലാത്തതായി അനുഭവപ്പെട്ടിട്ടുണ്ട്.

ഏതൊരു കാര്യവും വസ്തുനിഷ്ഠമായി മനസ്സിലാക്കുവാൻ അത്ര താൽപ്പര്യം നാം കാണിക്കാറില്ലല്ലോ. അൽപം ചിലതൊക്കെ അറിഞ്ഞ്, അതിലേറെ അറിഞ്ഞെന്ന് നടിച്ച്, വർത്തമാനം പറയാനാണല്ലോ നമുക്ക് കൂടുതലിഷ്ടം. തീരെ ചെറുതെന്ന് വിചാരിക്കുന്ന കാര്യങ്ങൾക്ക് പോലും വല്ലാത്ത വലിപ്പമുണ്ടെന്ന് തിരിച്ചറിയാൻ കഴിയും. അക്കാര്യം വിശദമായി പഠിച്ചറിയുമ്പോൾ അങ്ങനെയൊന്നാണ് പരസ്യ ഏജൻസികളിലെ ഈ അദൃശ്യരേഖ.

ഒരു പരസ്യ ഏജൻസിയുടെ സുഗമമായ നടത്തിപ്പിനുവേണ്ടി, അതിന്റെ പ്രവർത്തനങ്ങളെ രണ്ടായി വേർതിരിക്കുന്നതിനെയാണ് എബൗ ദ ലൈൻ എന്നും ബിലോ ദ ലൈൻ എന്നും വിളിക്കുന്നത്. പത്രം, റേഡിയോ, ടെലിവിഷൻ തുടങ്ങിയ മുഖ്യധാരാ മാധ്യമങ്ങളിൽ, പരസ്യകർത്താക്കൾക്കുവേണ്ടി, ഏജൻസികൾ പരസ്യങ്ങൾ ചെയ്യുമ്പോൾ, അതിന് പ്രതിഫലമായ 15 ശതമാനം കമ്മീഷൻ അവർക്ക് ലഭിക്കുകയാണ്. ഇങ്ങനെ ഏജൻസികൾക്ക് കമ്മീഷൻ ലഭിക്കുന്ന, പരസ്യ സംഘടനാ പ്രവർത്തനങ്ങളെയാണ് എബൗ ദ ലൈൻ എന്നു വിളിക്കുന്നത്.

പരസ്യകർത്താക്കളിൽ നിന്ന് സർവീസ് ചാർജ് ഈടാക്കികൊണ്ട്, ഏജൻസി തയ്യാറാക്കിക്കൊടുക്കുന്ന മറ്റ് തരം പരസ്യപ്രവർത്തനങ്ങളെയാണ് ബിലോ ദ ലൈൻ എന്നു പറയുന്നത്. ഉദാഹരണമായി, ബ്രോഷറുകൾ തയ്യാറാക്കുക, പ്രദർശനങ്ങൾ സംഘടിപ്പിക്കുക. പബ്ലിക് റിലേഷൻസ് പ്രവർത്തനങ്ങൾ സംഘടിപ്പിക്കുക തുടങ്ങിയവയാണ് രേഖയ്ക്ക് താഴെയുള്ള പ്രവർത്തനങ്ങളിൽപ്പെടുന്നത്.

ഇന്ന് ലോകമെമ്പാടും തന്നെ ഒരു പരസ്യ ഏജൻസിയുടെ പ്രവർത്തനങ്ങളിൽ നിർണ്ണായകമായി തീർന്നിരിക്കുകയാണ് ഈ വിധമുള്ള പരസ്യ സംഘാടനം. ഒരു വ്യവസായ സംരംഭകനെ സംബന്ധിച്ചിടത്തോളം തന്റെ സ്ഥാപനത്തിന്റെ വിജയകരവും ലാഭകരവുമായ നടത്തിപ്പിന് അത്യന്താപേക്ഷിതമാണ് രേഖയ്ക്കു താഴെയുള്ള പരസ്യ പ്രവർത്തനങ്ങൾ. ചെറുകിട വ്യവസായ സംരംഭകർക്ക് പ്രത്യേകിച്ചും ഗുണകരമായ ഈ പരസ്യമേഖലയ്ക്ക് ഇവിടെ വേണ്ടത്ര

പ്രാധാന്യം ലഭിക്കുന്നുണ്ടോ എന്ന് സംശയമാണ്.

രേഖയ്ക്കു താഴെയുള്ള സങ്കേതങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ടതാണ് സെയിൽസ് പ്രൊമോഷൻ. ഒരു ഉത്പന്ന നിർമ്മാതാവിന്റെയും ഉപഭോക്താവിന്റെയും ബന്ധത്തെ ഒരു രേഖാചിത്രമായി സങ്കൽപ്പിക്കുക. ഒരു ഉത്പന്ന നിർമ്മാതാവ് ഉപഭോക്താവ് ഇവർ രണ്ടു പേർക്കുമിടയിലെ രേഖ, തുടർരേഖയാണ് അഥവാ ആശയവിനിമയ രേഖയാണ്. ഈ രേഖ നീളം കുറഞ്ഞതും ഋജുവുമാകുമ്പോഴേ, ആശയ വിനിമയം സുവ്യക്തമാകൂ. ഫലപ്രദവും.

ഒരു ബഹുജന സദസ്സിനോട് എന്ന വിധമല്ലാതെ ഒരൊറ്റ വ്യക്തിയോടുള്ള ആശയവിനിമയം എന്ന നിലയിൽ രൂപകല്പന ചെയ്യപ്പെടുമ്പോഴാണ് പരസ്യം ഏറ്റവും ഫലപ്രദമാകുന്നത് എന്ന സത്യം ഇവിടെ സ്മരണീയം. എന്നാൽ ഇപ്രകാരമുള്ള ആശയവിനിമയ പ്രക്രിയ മാത്രമല്ല ഉത്പന്ന നിർമ്മാതാവും ഉപഭോക്താവും തമ്മിൽ സാധ്യമാവുക. ഒരു ഉത്പന്നത്തിന്റെ പാക്കേജ്, അതിന്റെ വില, അത് ലഭ്യമാകുന്ന സ്ഥലം, കമ്പനിയെ കുറിച്ച് ജനങ്ങളുടെ മനസ്സിലുള്ള ചിത്രം, കമ്പനിയുടെ പൊതുജന സമ്പർക്ക പരിപാടികൾ, ഇതിലൂടെയെല്ലാം ഈ ആശയവിനിമയ പ്രക്രിയ നടക്കുന്നുണ്ട്.

ഉപഭോക്താവിൽ നിന്ന് ഉത്പന്ന നിർമ്മാതാവിലേയ്ക്കും ഒരു ആശയവിനിമയ പ്രക്രിയ ഉണ്ടാകുന്നുണ്ട്. ഉപഭോക്തൃ ഗവേഷണങ്ങളിലൂടെയാണ് ഇത് സംഭവിക്കുന്നത്. കമ്പോള ഗവേഷണങ്ങൾ ഉത്പന്നത്തെ കുറിച്ചുള്ള ഉപഭോക്താവിന്റെ കാഴ്ചപ്പാടുകൾ ഉത്പന്ന നിർമ്മാതാവിൽ എത്തിക്കുകയാണല്ലോ ചെയ്യുന്നത്.

രേഖയ്ക്ക് മുകളിലുള്ള ബഹുജന മാധ്യമങ്ങളിലൂടെയുള്ള പരസ്യ പ്രക്രിയ ഉത്പന്ന നിർമ്മാതാവിനോടാണ് ഏറ്റവും അടുത്തിരിക്കുന്നത്, ഉപഭോക്താവിനോടല്ല. എന്നാൽ ക്രയവിക്രയം നടക്കുന്ന സ്ഥലത്ത് ഉപഭോക്താവുമായി നേരിട്ട് ബന്ധമുള്ള പരസ്യ പ്രക്രിയ ആണ് രേഖയ്ക്ക് താഴെയുള്ള സെയിൽസ് പ്രമോഷൻ പ്രവർത്തനങ്ങൾ. ഉപഭോക്താവുമായി മുഖാമുഖം, അല്ലെങ്കിൽ ഫോണിലൂടെ, ഈമെയിലിലൂടെ, കത്തുകളിലൂടെ, പ്രദർശനങ്ങളിലൂടെ, നേരിട്ടുള്ള വിൽപ്പനയിലൂടെ ഒക്കെ വ്യക്തിപരമായി ബന്ധപ്പെട്ട് കൊണ്ടുള്ള ഈ പ്രവർത്തനങ്ങളെയാണ് പ്രൊമോഷണൽ മിക്സ് എന്നു പറയുന്നത്.

ഒഫൻസീവ് മാർക്കറ്റിംഗ് എന്ന ഗ്രന്ഥത്തിൽ ഹ്യൂ ഡേവിഡ്സൺ ഇങ്ങനെ എഴുതുന്നു. പൊതുവായി പറഞ്ഞാൽ പരസ്യത്തിന്റെ ലക്ഷ്യം ഒരു ബ്രാൻഡിനോട് ഉപഭോക്താക്കൾക്കുള്ള മനോഭാവങ്ങളെ അഭിവൃദ്ധിപ്പെടുത്തുക എന്നതാണ്. എന്നാൽ പ്രൊമോഷൻ പ്രക്രിയകളുടെ ലക്ഷ്യം അനുകൂല മനോഭാവങ്ങളെ യഥാർത്ഥ വാങ്ങൽ പ്രക്രിയയിലേക്ക് നയിക്കുക എന്നതാണ്. പരസ്യം ഉപഭോക്താവിൽനിന്ന് വളരെ അകന്നിരിക്കുന്നതുകൊണ്ട്, അത് വിൽപ്പന ഉറപ്പാക്കുന്നില്ല. എന്നാൽ വിൽപ്പന നടക്കുന്നിടത്തെ പരസ്യപ്രക്രിയകൾ അത് തീർച്ചയായും ഉറപ്പാക്കുന്നു.

ഡയറക്ട് മെയിൽ, പ്രദർശനങ്ങൾ, നേരിട്ടുള്ള വിൽപ്പന, ബ്രോഷറുകൾ, പബ്ലിക് റിലേഷൻസ്, സ്പോൺസർഷിപ്പ് എന്നിങ്ങനെ വ്യത്യസ്തമായ രേഖയ്ക്കു താഴെയുള്ള പരസ്യ പ്രക്രിയകളിൽ തനിമയുള്ള പുതുമകൾ അവതരിപ്പിക്കുവാൻ പരസ്യകലാകാരന്മാർക്ക് കഴിയുമെങ്കിൽ, വ്യവസായ സംരംഭകർക്ക് അതേറ്റം ഗുണകരമായിത്തീരും.

പരസ്യകലയുടെ ലാവണ്യ നിയമങ്ങളും മാർക്കറ്റിംഗ് സിദ്ധാന്തങ്ങളുടെ വിശകലനങ്ങളിലും സമഞ്ജസമായി സമ്മേളിപ്പിച്ച് രേഖയ്ക്കു താഴെ പുതിയ അത്ഭുതങ്ങൾ സൃഷ്ടിക്കുവാൻ, പരസ്യകലാകാരന്മാർ ആത്മാർത്ഥമായി ശ്രമിക്കുമെന്ന് നമുക്ക് പ്രത്യാശിക്കാം. ●



**പ്രൊഫ. ജോസി ജോസഫ്**
മീഡിയ സയൻസിൽ അക്കാദമിക് വിദഗ്ധൻ

## Classifieds



"You can't connect the dots looking forward; you can only connect them looking backwards. So you have to trust that the dots will somehow connect in your future." — Steve Jobs




# Functions of Branding

Brand names serve to create identity - to distinguish one product from another. Identity is essential to competition, because without a means for identification there is no way of making a choice. Brand names definitely facilitate in making a choice. The functions of brand names are

1.It helps in product identification and gives 'distinctiveness' to the product.

2. Indirectly it denotes the quality or standard of a product.

3.It eliminates imitation of products.

4. It ensures legal right on the products.

5. It helps in advertising and packaging activities.

6. It helps to create and sustain brand loyalty to particular products.

7. It helps in price differentiation of products.

In the present – day markets branding is inevitable and plays an important role in demand creation. A large number of products even today live in the markets mainly due to an effective use of brand name. for example, Usha fans. The brand name is so common that one does not even recongnise the manufacturer, viz.Jay Engineering. Similar instance is found in the case of 'Dettol'. It is simply an antiseptic lotion. But the manufacturers were successful in creating an impression in the minds of most of the people that Dettol means antiseptic lotion and vice versa.

The importance of branding arose mainly due to the over emphasis in advertisement. In fact, the brand name is a child of advertisement and the trade mark is the legal guardian of a brand name.

**Brand Image and Product Image**:

Every brand image is partially derived from a product image. The product image relates to the fundamental aims and satisfactions, which the consumers find in a particular product. Therefore, it is not wrong to say that brand image relates to specific versions of the product image.

Kinds of Brands: Thomas F.Schutte in the Semantics of Branding classifies the brands into two broad categories.

1.***Manufacturer's Brands***

a. **National brands** - The same brand used on a national level

b. **Regional Brands**- brands for a particular region

c. **Advertising Brands**- brand stressing symbols

d. **Blanket Brands** or single brands or Family brands -one brand name for all the product of a manufacturer eg.Godrej Products

e. **Multiple brand** or Individual brands - Brand name given for each variety of product. eg.various brand soaps of Tatas

2.***Distributor's Brands:***

a.Private Brand

b.Store Brand

c.Dealer Brand

d.House Brand

Distributor's brands stress on the identity of the retailer

There is a great controversy and difference of opinion as to the purpose, use and effectiveness of each of these brands.

The first controversy is between manufacturers' and distributors' brands. Some authorities argue that the former is strong and more purposeful. Some others are of the view that distributors' brand is more popular because it is they who ultimately deal with the consumers. They feel that it is not the manufacturer's brand alone which decides a sale. Hence they argue for their individuality also to be brought in to the picture. In the USA this controversy is termed as 'brand battles'.

In India, however, this does not have much relevance. The reason is simple: we do not have large distributors like Sears Roebuck of the USA. Whose quality excels that of the manufacturers. Of late, most of the manufacturers have developed their own distribution system and hence distributor's brand is out of question. In India the retailers are not very strong to carve their own name in the distribution field excepting a very few, like Reliance. Furthermore, manufacturers are more powerful in designing a brand name and repeating and stressing it through packages and repeated advertisements.

The next conflict is between the use of family brand and individual brand. It is a management decision to choose a single brand name for all its products or to have individual names for each of the product. Each has its own advantages and disadvantages. Where a manufacturer has established a name, he may prefer to introduce the new products under the same brand name used for his own previous product. The new product will also enjoy the reputation created by earlier brands without any additional expenditure. At the same time it may turn to be disadvantages in case the new product fails. The effect of failure will be spread to the other products also. Using one brand reduces the advertisement expenditure.

In contrast to this, the use of individual brand name calls for high advertisement expenditure for the establishment. The greatest disadvantage is that the products of the same manufacturer will compete with each other. It is however, advantages for clear identification where different quality and variety products are manufactured. Bata Shoe Company manufactures a variety of shoes and individual names are essential here to identify a particular variety.

The decision of a manufacturer to choose a family brand or individual brand depends on the following factors:

1. Nature of the product

2. Varieties manufactured

3. Promotional aspects

4. Nature of market for which the product is intended

5. Consumer's attitudes and sentiments

## Advantages of Brand Names:

The advantages of using brand name could be easily recongnised for each group of participants in the marketing, viz, manufacturers, consumers, distributors, as follows:

*To the Manufacturers:*

1. It defines the product and distinguishes it from other competing products. Thus it protects the interests of the manufacturer.

2. It saves advertising cost if the brand name is popular

3. If properly promoted, brand name creates confidence in and goodwill for the products.

4. It widens market for the products.

*To the Consumers:*

1.It affords an easy way for the purchase by easily identifying a product.

2. The brand name indirectly assures certain quality by identifying the manufacturer behind the product.

3.The brand names assure fixed prices. Even the distributors cannot unjustifiably vary prices.

*To the Distributors:*

1.Widely popular brands ease the selling and leads to larger sales volume.

2.It helps in advertising and sales promotion programmes.

3.The distributor can easily find out the quick moving products.

4.Branding reduces price flexibility. This in turn reduces the risk in business.

5.Special selling efforts need not be undertaken. This reduces cost of distribution and hence the final price. ●



# കരിയർ തീരുമാനങ്ങൾ ... തയ്യാറെടുപ്പുകൾ

"രണ്ടു മനുഷ്യർ ഇരുമ്പഴികൾക്കിടയിലൂടെ നോക്കി ഒരുവൻ ചെളിക്കുണ്ടു കണ്ടു, മറ്റവൻ നക്ഷത്രങ്ങളെയും"

- എഫ്. ലോങ്ങ് ബ്രിഡ്ജ്

## സോഷ്യൽ വർക്ക് കോഴ്സുകൾ, സ്ഥാപനങ്ങൾ

വിശ്വവിഖ്യാത നോവലിസ്റ്റ് ചാൾസ് ഡിക്കൻസിന്റെ പിതാവ് നേവിയിലെ ക്ലർക്കായിരുന്നു. കടക്കെണിയിൽപ്പെട്ട് അദ്ദേഹം ജയിലിലടയ്ക്കപ്പെട്ടു. കുട്ടിയായിരുന്ന ചാൾസ് ഒരു ഫാക്ടറിയിൽ കുപ്പിയുടെ മുകളിൽ ലേബലൊട്ടിക്കുന്ന ജോലി ചെയ്യാൻ നിർബന്ധിതനായി. ഫാക്ടറി തൊഴിലാളികളോട് ഒപ്പമായിരുന്നെങ്കിലും, അദ്ദേഹത്തിനൊരു സ്വപ്നമുണ്ടായിരുന്നു. അതനുസരിച്ച്, പ്രതീക്ഷയോടെ ചാൾസ് എഴുത്തിലേക്കു പ്രവേശിച്ചു. ആദ്യകാല രചനകൾ അവഗണിക്കപ്പെട്ടു. ഒപ്പമുണ്ടായിരുന്നവർ നിരുത്സാഹപ്പെടുത്തി. എങ്കിലും അദ്ദേഹത്തിനു ഒരു നല്ല എഴുത്തുകാരൻ ആകാൻ പറ്റും എന്ന വിശ്വാസമുണ്ടായിരുന്നു. പിൽക്കാലത്ത് ലോകം അറിയപ്പെടുന്ന, ഇഷ്ടപ്പെടുന്ന ക്ലാസ്സിക് നോവലുകളുടെ (Oliver Twist, A Christmas Carol, David Copper Fiold) രചയിതാവായി മാറി ചാൾസ് ഡിക്കൻസ്.

സൃഷ്ടിപരമായി ചിന്തിക്കുന്നവർ പ്രത്യാശിക്കുന്നു, വിശ്വസിക്കുന്നു. ഏറ്റവും മെച്ചമായതിലേക്ക് ശ്രദ്ധ കേന്ദ്രീകരിക്കുന്നു. മറ്റുള്ളവരുടെ കാഴ്ചപ്പാടുകളിലേക്കു പോകാതെ, അവരുടെ നെഗറ്റീവ് വീക്ഷണങ്ങളിൽ വേദനിക്കാതെ, നിങ്ങൾ നിങ്ങളുടേതായ ആശയവും ശുഭാപ്തിവിശ്വാസവും ഉണ്ടാക്കിയെടുക്കാൻ ശ്രമിക്കുക. നിങ്ങളുടെ ശരിയായ രൂപരേഖകൾ ഉയർന്ന ജീവിത വിജയത്തിനു അടിത്തറയായിത്തീരും. രൂപരേഖകൾ തെറ്റാണെങ്കിലോ, അവയുടെ പുറത്ത് നമുക്ക് കൊട്ടാരങ്ങൾ പടുത്തുയർത്തുക അസാധ്യമാണ്. നിരാശ, അപകർഷബോധം, വിഷാദം, അശുഭചിന്ത, പരാജയഭീതി, വിശ്വാസമില്ലായ്മ എന്നിവയൊക്കെ വിജയത്തിന്റെ തടസ്സങ്ങളാണ്. ആരംഭം നിങ്ങളിൽ നിന്നാവട്ടെ. തടസ്സങ്ങളെ എല്ലാം നിഷ്കാസനം ചെയ്യുക. ലക്ഷ്യത്തിലെത്താൻ ശ്രമിക്കുക.

കൊഴിയുന്ന ഇലകളെ കൊണ്ടല്ല
വിരിഞ്ഞുനില്ക്കുന്ന പൂക്കളെക്കൊണ്ട്
നിങ്ങളുടെ തോട്ടം ഗണിക്കുക.

ഈ ലക്കം സോഷ്യൽ വർക്കിനെക്കുറിച്ചുള്ള വിവരങ്ങളും അവയുടെ കരിയർ പാതയെക്കുറിച്ചുമാണ് പ്രതിപാദിക്കുന്നത്. ദരിദ്രരുടെയും അവശരോ ആലംബഹീനരോ ആയ മനുഷ്യരുടെയും പ്രശ്നങ്ങൾ അറിയുവാനും അവരെ കൈപിടിച്ചു ഉയർത്തുവാനും സാമൂഹ്യ ജീവിതനിലവാരമുയർത്തുവാനും ആഗ്രഹമുള്ളവർക്ക് തീർച്ചയായും തിരഞ്ഞെടുക്കാവുന്ന മേഖലയാണ് സോഷ്യവൽ വർക്ക്. ഒരു സോഷ്യൽ വർക്കർ താഴെ പറയുന്ന ഏതെങ്കിലും മേഖലകളിലാവാം പ്രവർത്തിക്കുക.

* കുട്ടികൾക്കിടയിലെ പ്രശ്നങ്ങൾ (അനാരോഗ്യം, മാനസികാസ്വസ്ഥത, ദുശ്ശീലങ്ങൾ, പഠനവൈകല്യങ്ങൾ) കണ്ടെത്തുകയും പരിഹരിക്കുകയും ചെയ്യുക.

* വിവിധ വിഭാഗം ആളുകൾക്കിടയിലെ ദാരിദ്ര്യം, രോഗം, തൊഴിലില്ലായ്മ തുടങ്ങിയ പ്രശ്നങ്ങൾ മനസ്സിലാക്കി പരിഹാരം നിർദ്ദേശിക്കുക.

* സർക്കാരിന്റെയും സർക്കാർ സ്ഥാപനങ്ങളുടെയും സാമൂഹ്യസേവന പദ്ധതികൾ ശരിയായ ഉപഭോക്താക്കളിലെത്തിക്കുക.

* ആശുപത്രികൾ കേന്ദ്രീകരിച്ച് രോഗികൾക്കും അവരുടെ ബന്ധുക്കൾക്കുമിടയിൽ സേവനം ചെയ്യൽ.

## സോഷ്യൽവർക്ക് വിവിധ വിഭാഗങ്ങൾ

* കമ്മ്യൂണിറ്റി സോഷ്യൽ വർക്കർ
* സൈക്യാട്രിക് സോഷ്യൽ വർക്കർ
* ചൈൽഡ് ആന്റ് ഫാമിലി സോഷ്യൽ വർക്കർ
* ഹെൽത്ത് കെയർ സോഷ്യൽ വർക്കർ
* പബ്ലിക് ഹെൽത്ത് അഡ്മിനിസ്ട്രേറ്റർ
* ക്ലിനിക്കൽ സോഷ്യൽ വർക്കർ
* മെഡിക്കൽ സോഷ്യൽ വർക്കർ
* പബ്ലിക് പോളിസി സോഷ്യൽ വർക്കർ

BSW, MSW, M.Phil, Ph.D എന്നീ നാലു തലങ്ങളിലാണ് യൂണിവേഴ്സിറ്റികളിൽ കോഴ്സുകൾ നടത്തി വരുന്നത്. BSW ഒരു എൻട്രി ലെവൽ മാത്രമാണ്. അതുകൊണ്ട് തൊഴിൽ സാദ്ധ്യത കുറവാണ്. MSW എടുത്താൽ നല്ല കോളേജുകളിൽ വിദ്യാഭ്യാസം കൂടി നടത്തിയാൽ കരിയറിന്റെ സാദ്ധ്യത വളരെയേറെയാണ്. താഴെ പറയുന്ന കോളേജുകളിൽ ഈ കോഴ്സുകളുണ്ട്. പ്രവേശനം എൻട്രൻസ് ടെസ്റ്റ് വഴിയാണ്.

* TATA Institute of Social Science, Mumbai
* Delhi School of Social work
* Madras School of Social work
* Department of Social Work, Jamia Millia
* Cavier Institute of Labour Relation (XCILR), Mumbai
* Department of Social work, Christ University, Bangalore
* Layola, Chennai
* Nirmala Nikethan, Mumbai
* Indore School of Social work
* Loyola College of Social Sciences, Thiruvananthapuram, IGNOU, ഭാരതീയാർ യൂണിവേഴ്സിറ്റികളിൽ നിന്ന് വിദൂര വിദ്യാഭ്യാസത്തിലൂടെ MSW എടുക്കാവുന്നതാണ്. കുട്ടികളുടെ ക്ഷേമപ്രവർത്തനങ്ങളിലേർപ്പെടുന്ന ഒട്ടേറെ സംഘടനകളുണ്ട്. CRY, Akansha, Smile Foundation, Teach for India തുടങ്ങിയവ. കുട്ടികൾക്കാവശ്യമായ മെച്ചപ്പെട്ട കരുതലും വിദ്യാഭ്യാസവും നൽകുന്നതിന് താൽപര്യമുള്ളവർക്ക് അനുയോജ്യമായ അനവധി കോഴ്സുകളുണ്ട്.

* MA disability studies TISS (Tata Insitute of Social Science)
* MA early childhood care and education, Ambedkar University, NewDelhi
* MSc counselling and Family Therapy, IGNOU
* MA Education, Azim Premji University
* Masters in Human rights, Don Bosco University, Assam

പൊതുജനാരോഗ്യം, ഡോക്ടർമാരുടെ മാത്രം പ്രവർത്തന മേഖലയല്ല. പരിശീലനം ലഭിച്ച പ്രൊഫഷണലുകൾക്ക് ഇന്ത്യയിലും വിദേശത്തും വലിയ ഡിമാന്റാണ്. ഇതിനു പുറമേ പാലിയേറ്റീവ്കെയർ (സാന്ത്വന ചികിത്സ, കമ്യൂണിറ്റി മെഡിസിൻ) അമ്മയും കുഞ്ഞും ക്ഷേമം, സ്കൂൾ ക്ഷേമപ്രവർത്തനങ്ങൾ, നഗര ഗ്രാമീണ ആസൂത്രണം, എയിഡ്സ് നിർമ്മാർജ്ജനം, മാനസികാരോഗ്യ പുനരധിവാസം, ലഹരി വിമുക്തമാക്കൽ, കൗൺസിലിംഗ്, കുറ്റവാളികൾക്കിടയിലുള്ള പ്രവർത്തനം, പുനരധിവാസം, വികസന പദ്ധതികൾ തുടങ്ങിയ വിഭാഗങ്ങളിൽ വിദഗ്ധരെ ആവശ്യമുണ്ട്.

ആരോഗ്യം, വിദ്യാഭ്യാസം, രോഗപ്രതിരോധ മാർഗങ്ങൾ, ബയോസ്റ്റാറ്റിസ്റ്റിക്സ് (ആരോഗ്യ രംഗവുമായി ബന്ധപ്പെട്ട വിവരശേഖരണം) എന്നിങ്ങനെ പല മേഖലകളിൽ ഇവർക്ക് പ്രവർത്തിക്കാനാവും.

Master of Public Health ലെ പ്രധാന കോഴ്സുകൾ താഴെ പറയുന്നവയിൽ ലഭ്യമാണ്

* Indian Institute of Public Health, Gandhinagar
* National Insitute of Epidemiology (NIE) Chennai
* Manipal University

ഒരു സോഷ്യൽ വർക്കറുടെ അല്ലെങ്കിൽ ഒരു സാമൂഹ്യപ്രവർത്തകന്റെ ജോലിക്ക് ദൈവികമായ മാനമുണ്ട്. താൽപര്യവും സേവന മനോഭാവവും സാമൂഹിക നന്മയും ആഗ്രഹിക്കുന്നവർക്ക് കരിയറിൽ ഉയർച്ച നേടുന്നതിനും, അതോടൊപ്പം രാഷ്ട്രത്തിനു സാമൂഹ്യ നീതിയും നന്മയുടെ കെട്ടുറപ്പും നൽകുവാനും സാധിക്കുന്നു.

UNICEF, WHO, World Bank, CARE, FORD Foundation, USAID, Public Health Foundation തുടങ്ങിയവ ഇന്ന് ഇന്ത്യയിൽ ഈ രംഗത്തു പ്രവർത്തിക്കുന്ന സംഘടനകളാണ്.

Prathyasha Foundation, Cochin, Solace Trichur, MHAT (Mental Health Action Trust) Calicut, Maithri Kalamassery തുടങ്ങിയവ കേരളത്തിൽ പ്രവർത്തിക്കുന്ന സംഘടനകളാണ്.



**ജോൺ കുര്യൻ വടക്കേക്കര**
Ph: 94474 35091
image.jkmrt@gmail.com



*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

# Editorials of the month

**മംഗളം ഓഗസ്റ്റ് 06, 2018**

## ക്ഷേമപെൻഷനോ ഔദാര്യമോ

സാമൂഹികക്ഷേമ പെൻഷനുകൾ കുടിശിഖ സഹിതം കൊടുത്തു തീർക്കുമെന്ന സർക്കാർ പ്രഖ്യാപനം അശരണരായ ലക്ഷക്കണക്കിന് ആൾക്കാർക്ക് ആശ്വാസകരമാണ്. സർക്കാർ കനിയുന്നതു കാത്തിരിക്കുന്നവരിൽ ഭൂരിപക്ഷവും വയോജനങ്ങളാണ്. കൂടാതെ വികലാഗർ, വിധവകൾ, മാനസിക വെല്ലുവിളി നേരിടുന്നവർ എന്നിവരുമുണ്ട്. ചുരുക്കിപറഞ്ഞാൽ സമൂഹത്തിൽ സാമ്പത്തികമായും ആരോഗ്യപരമായും ഏറ്റവുമധികം ദുർബലരായ ഒരു വിഭാഗമാണ് സാമൂഹിക ക്ഷേമ പെൻഷൻ തുകയ്ക്കായി കാത്തിരിക്കുന്നത്. മരുന്നു വാങ്ങാനും ഭക്ഷണത്തിനുവേണ്ടിയും ചെലവഴിക്കപ്പെടുന്നതാണ് ഈ തുകയിൽ ഭൂരിപക്ഷവും അതിനാൽ അതു സമയത്തു കൊടുക്കുവാനുള്ള ബാധ്യത സർക്കാരിനുണ്ട്. സമൂഹത്തിൽ അശരണരും അനാരോഗ്യരുമായിരിക്കുന്നവർക്കുള്ള കൈത്താങ്ങ് പരിഷ്കൃത സമൂഹങ്ങളിലെല്ലാം നടപ്പിലുള്ള ഒരു സംസ്കാരമാണ്. എന്നാൽ നാം നൽകുന്ന കൈത്താങ്ങാകട്ടെ ഭിക്ഷ നൽകുന്ന രീതിയിലാണ്. വയോജനങ്ങൾക്ക് അർഹമായ പരിഗണന നൽകുന്നത് നാടിന്റെ മാനുഷിക മുഖമാണ് വിളിച്ചോതുന്നത്. വികസിത രാജ്യങ്ങളിലൊക്കെ സാമ്പത്തിക, സാമൂഹിക പരിഗണനകൾക്കപ്പുറം വയോജനങ്ങൾക്ക് ജീവിക്കാനുതകുന്ന മാന്യമായ തുക പെൻഷനായി കൃത്യസമയത്തു നൽകുന്നു. മുതിർന്ന പൗരന്മാർക്ക് സഫലമായ ഒരു കർമകാണ്ഡത്തിനപ്പുറം ആനന്ദദായകമായ സായാഹ്നം പ്രദാനം ചെയ്യാൻ നാടിനു കടപ്പാടുണ്ട്. വാർദ്ധക്യമാകുന്നതോടെ ഇൻഷുറൻസ് പദ്ധതികളിൽനിന്നുപോലും അവർ പുറത്താവുന്ന നാടാണ് നമ്മുടേതെന്ന് തലകുനിച്ച് സമ്മതിക്കേണ്ടിവരും. ഇത്തരം സ്ഥിതിവിശേഷങ്ങളാണ് മാറേണ്ടത്. അതിനു അധികാരികളുടെ മനോഭാവത്തിലുള്ള മാറ്റമാണ് വേണ്ടത്. ആ മാറ്റത്തിനു മുൻകൈയെടുക്കാൻ സർക്കാരിനു കഴിയണം.

---

**മാധ്യമം ഓഗസ്റ്റ് 06, 2018**

## തൊഴിൽ പ്രതിസന്ധിയുടെ വ്യാപ്തി

കേന്ദ്ര സർക്കാർ രേഖകൾ പ്രകാരം നമ്മുടെ രാജ്യത്ത് തൊഴിലന്വേഷിച്ച് അലയുന്നത് ഏറ്റവും ചുരുങ്ങിയത് നാലര കോടി മുതൽ അഞ്ചര കോടി വരെയുള്ള യുവാക്കളാണ്. 2017 ജൂലൈ മുതൽ തൊഴിലില്ലാത്തവരുടെ എണ്ണം രാജ്യത്ത് വർദ്ധിക്കുകയാണെന്ന് ഇന്ത്യൻ സമ്പദ്ഘടന നിരീക്ഷണ കേന്ദ്രം (സി.എ.ഐ.ഇ.) റിപ്പോർട്ട് ചെയ്യുന്നു. നോട്ടു നിരോധനവും ജി.എസ്.ടി. നടപ്പാക്കലും തൊഴിൽ മേഖലയിൽ കടുത്ത പ്രതിസന്ധിക്ക് ഇടവരുത്തിയെന്നും അസ്ഥിര തൊഴിലാളികളുടെ എണ്ണം ക്രമാതീതമായി വർദ്ധിക്കാൻ അവ കാരണമായിട്ടുണ്ടെന്നും തൊഴിൽ മന്ത്രാലയം. ഇന്ത്യയിലെ തൊഴിൽ മേഖലയിലെ നൂതന പ്രവണതകളെക്കുറിച്ചുള്ള അന്തർദേശീയ തൊഴിൽ സംഘടന (ഐ.എൽ.ഒ.) യുടെ 2018ലെ കണക്കു പ്രകാരം നമ്മുടെ തൊഴിൽ ശേഷിയിൽ 77 ശതമാനവും എപ്പോൾ വേണമെങ്കിലും ജോലിയില്ലാതാവുകയോ താൽക്കാലികമായി മാത്രം ജോലി ലഭിക്കുകയോ ചെയ്യുന്ന ദുർബല തൊഴിൽ വിഭാഗത്തിൽപെട്ടവരാണത്രെ. 2018 ഫെബ്രുവരി മുതൽ ജൂലൈവരെയുള്ള കാലയളവിൽ രാജ്യസഭയിലും ലോകസഭയിലും ഉന്നയിക്കപ്പെട്ട ചോദ്യങ്ങളുടെ ഉത്തരങ്ങൾ ക്രോഡീകരിച്ചതിൽ നിന്നും വ്യക്തമാകുന്ന കാര്യം സർക്കാർ അർദ്ധസർക്കാർ മേഖലയിലെ 24 ലക്ഷം തൊഴിലവസരങ്ങൾ നികത്താനാകാതെ ഇട്ടിരിക്കുന്നു എന്നാണ്. വിദ്യാഭ്യാസ, ആരോഗ്യ മേഖലകളിലെ ഒഴിവുകൾ നികത്തപ്പെടാതെ കിടക്കുന്നത് സാമൂഹിക പ്രത്യാഘാതം സൃഷ്ടിക്കുക ഗ്രാമപ്രദേശത്തെ വിദ്യാഭ്യാസത്തിലും ആരോഗ്യപരിപാലനത്തിലുമായിരിക്കും. ഈ അവസ്ഥയ്ക്കു മാറ്റം വരുത്തുവാൻ സർക്കാരുകൾ ശ്രദ്ധിക്കേണ്ടതുണ്ട്.

---

**ദീപിക ഓഗസ്റ്റ് 07, 2018**

## മികച്ച ഉദ്യോഗസ്ഥരുടെ സേവനം ലഭ്യമാക്കണം

ഉദ്യോഗസ്ഥ തലത്തിലെ മികവും കാര്യക്ഷമതയും ഭരണമികവിന്റെ പ്രധാനപ്പെട്ട ഘടകമാണ്. കേരളത്തിലെ സിവിൽ സർവീസ് മേഖലയിൽ പല പ്രഗത്ഭരും സേവനമനുഷ്ഠിച്ചിട്ടുണ്ട്. കേരളീയരും അല്ലാത്തവരുമായ ഈ ഉദ്യോഗസ്ഥർ സംസ്ഥാനത്തിന്റെ പുരോഗതിയിൽ നിർണ്ണായക സംഭാവനകളാണു നൽകിയിട്ടുള്ളത്. ആ പാരമ്പര്യം തുടരുന്ന ഉദ്യോഗസ്ഥർ ഇപ്പോഴും നമുക്കുണ്ട്. എന്നാൽ വേണ്ടത്ര ഐ.എ.എസുകാരെ ലഭ്യമല്ലാത്തതിനാൽ പല പ്രധാന വകുപ്പുകളിലും ഉന്നതോദ്യോഗസ്ഥരുടെ തസ്തിക ഒഴിഞ്ഞു കിടക്കുന്ന അവസ്ഥ നമ്മുടെ വികസന പ്രക്രിയയെ തടസ്സപ്പെടുത്തുന്നുണ്ട്. മികച്ച ഉദ്യോഗസ്ഥരുടെ സേവനം ഉറപ്പുവരുത്തേണ്ടതു സർക്കാരിന്റെ ആവശ്യവും ചുമതലയുമാണ്. നിഷ്പക്ഷവും നീതിനിഷ്ഠരും കാര്യക്ഷമതയുള്ളവരുമായ ഉദ്യോഗസ്ഥരുടെ സാന്നിധ്യം ഭരണം സുതാര്യമാക്കുന്നതോടൊപ്പം ചടുലവുമാക്കും. സിവിൽ സർവീസിന്റെ അന്തസ് കാത്തു സൂക്ഷിക്കാൻ ഉദ്യോഗസ്ഥർക്കും ഉദ്യോഗസ്ഥരുടെ ആത്മാഭിമാനം സംരക്ഷിച്ച് അവരെ നാടിന്റെ വികസനപ്രവർത്തനങ്ങളിൽ സജീവ പങ്കാളികളാക്കാൻ രാഷ്ട്രീയ നേതൃത്വത്തിനും കഴിയണം. നിലവിലെ പ്രധാനപ്പെട്ട ഒഴിവുകൾ നികത്തുകയും മികച്ച ഉദ്യോഗസ്ഥരെ നിശ്ചിത കാലയളവിലേക്കെങ്കിലും ആ ചുമതലയിൽ തുടരാൻ അനുവദിക്കുകയും വേണം.

**മംഗളം ഓഗസ്റ്റ് 11, 2018**

## പ്രവാസിവോട്ട് ഏറെ ശ്രദ്ധവേണം

പ്രവാസികളായ ഇന്ത്യക്കാർ നിരവധി വർഷങ്ങളായി ആവശ്യപ്പെട്ടു വരുന്നതാണ് ഇന്ത്യയിലെ തെരഞ്ഞെടുപ്പുകളിൽ വോട്ട് ചെയ്യാൻ അവസരം നൽകണമെന്നത്. പ്രവാസികൾക്ക് മുക്ത്യാർ വോട്ടിന് അവസരം നൽകുന്ന ബില്ല് ലോക്സഭയുടെ അംഗീകാരം നേടിയതോടെ ഈ ലക്ഷ്യത്തിലേക്ക് ഒരു പടികൂടി അടുത്തിരിക്കുകയാണ്. വോട്ടർ പട്ടികയിലുള്ള മണ്ഡലത്തിൽ നേരിട്ട് വോട്ട് ചെയ്യാനാകുന്നില്ലെങ്കിൽ പകരക്കാരനെ വച്ച് വോട്ട് ചെയ്യാൻ പ്രവാസികൾക്ക് അനുമതി നൽകുന്നതാണ് ബില്ല്. പകരം വോട്ട് ചെയ്യുന്ന ആളും ഇതേ മണ്ഡലത്തിലുള്ള ആളായിരക്കണം. പകരം വോട്ടർ ആരെന്ന് വ്യക്തമാക്കി ആറുമാസം മുൻപ് റിട്ടേണിംഗ് ഓഫീസർക്ക് അപേക്ഷ നൽകണം. ഇതേയാൾക്ക് തുടർ തെരഞ്ഞെടുപ്പുകളിലും പ്രവാസിക്കു വേണ്ടി വോട്ട് ചെയ്യാമെന്നും വ്യവസ്ഥയുണ്ട്. സാങ്കേതികവിദ്യ ഏറെ വളർന്നിരിക്കുന്ന ഇക്കാലത്ത് ഇ-വോട്ടിംഗ് സാധിക്കുമോ എന്നു പഠനം നടത്തി. അത് പൂർണ്ണമായും സുരക്ഷിതവും സുതാര്യവുമായിരിക്കില്ല എന്നതാണ് സർക്കാരിന്റെ വിലയിരുത്തൽ. പല രാജ്യങ്ങളും വിദേശത്തുള്ള തങ്ങളുടെ വോട്ടർമാർക്ക് അവർ താമസിക്കുന്ന രാജ്യങ്ങളിൽ വോട്ട് ചെയ്യാൻ അവസരം നൽകാറുണ്ട്. അവരുടെ എണ്ണം കുറവായതുകൊണ്ടാണ് അത് സാധ്യമാകുന്നത്. വിദേശകാര്യ മന്ത്രാലയത്തിന്റെ കണക്കനുസരിച്ച് വിദേശത്തുള്ള ഇന്ത്യക്കാർ മൂന്നുകോടിയിലധികമാണ്. ഇത്രയും പേർക്ക് വിദേശത്ത് വോട്ട് ചെയ്യാൻ അവസരം ഒരുക്കുക പ്രായോഗികമല്ല. മുക്ത്യാർ വോട്ട് ഒരു കാരണവശാലും ദുരുപയോഗം ചെയ്യപ്പെടുന്നില്ലെന്ന് ഉറപ്പു വരുത്തേണ്ടത് ഓരോ ഇന്ത്യാക്കാരന്റെയും കടമയാണ്. പ്രവാസികൾക്ക് ഇന്ത്യയുടെ ജനാധിപത്യത്തിൽ പങ്കാളിത്തം ഉണ്ടാകുന്നു എന്നത് കാതലായ മാറ്റം തന്നെയാണ്. ഇന്ത്യയിലെ രാഷ്ട്രീയ പാർട്ടികൾ ഈ സംവിധാനം ദുരുപയോഗം ചെയ്യപ്പെടാൻ സാധ്യതയുണ്ട്. അങ്ങനെ സംഭവിക്കുന്നില്ലെന്ന് ഉറപ്പു വരുത്താൻ ഓരോ പൗരനും ഉത്തരവാദിത്വമുണ്ട്.

**മാതൃഭൂമി ഓഗസ്റ്റ് 15, 2018**

## നിവർത്താം വെളിച്ചത്തിന്റെ വെൺകൊറ്റക്കുട

നൂറ്റാണ്ടുകൾ നീണ്ട വൈദേശികാടിമത്തത്തിൽ നിന്ന് ഇന്ത്യ ഏക രാജ്യമായി സ്വാതന്ത്രത്തിലേക്കുണർന്ന പവിത്രദിനമായ 1947 ഓഗസ്റ്റ് 15. സ്വാതന്ത്ര്യത്തിനുനേരെ ഭീഷണമായ പലതരം വെല്ലുവിളികൾ ഉയരുന്നുണ്ടെങ്കിലും തികഞ്ഞ ശുഭപ്രതീക്ഷയോടെ ഭാരതീയ ജനത എഴുപത്തി രണ്ടാമതു സ്വാതന്ത്ര്യ ദിനം ആഘോഷിക്കുന്നു. നമുക്കു ലഭിച്ചിരിക്കുന്ന സ്വാതന്ത്ര്യം കേവലമായ ഒരു രാഷ്ട്രീയപദവി മാത്രമല്ല സ്വാതന്ത്ര്യത്തിന്റെ വ്യാപ്തി ഇത്രയും കൊണ്ടവസാനിക്കുന്നില്ല, അവസാനിച്ചുംകൂടാ. ദാരിദ്ര്യം കൊണ്ടും അജ്ഞതകൊണ്ടും അനാരോഗ്യം തുടങ്ങിയ കഷ്ടതകൾ കൊണ്ടും സങ്കടപ്പെടുന്ന ഇന്ത്യയിലെ മൂകലക്ഷങ്ങൾക്ക് സർവതോമുഖമായ അഭിവൃദ്ധിയും ക്ഷേമവും ഉണ്ടാക്കുവാൻ സ്വാതന്ത്ര്യം പ്രയോജനപ്പെടുന്നില്ലെങ്കിൽ അനുഗ്രഹം നാമമാത്രമത്രേ. പ്രതിസന്ധികളും വെല്ലുവിളികളും നേരിട്ടുകൊണ്ടാണ് ഈ സ്വാതന്ത്ര്യദിനത്തിലേക്ക് നാം ഉണർന്നത്. താൽക്കാലിക പ്രതിഭാസമാണെങ്കിലും കൊടിയൊരു അഭൂതപൂർവ്വമായൊരു വെള്ളപ്പൊക്കവും മണ്ണിടിച്ചിലും ജീവനാശവും കേരളത്തെ ഭയാനകമാംവിധം ബാധിച്ചിരിക്കുകയും അതിനു പരിഹാരവും സമാശ്വാസവും കണ്ടെത്താൻ ഭരണകൂടം വിഷമിക്കുകയും ചെയ്യുന്ന സന്ദർഭമാണിത്. രാഷ്ട്രീയ രംഗത്താവട്ടെ ജാതിമതാടിസ്ഥാനത്തിലുള്ള സ്വത്വവാദങ്ങളും ഭീകരവാദങ്ങളും ശക്തിയാർജ്ജിച്ച് ജനാധിപത്യമൂല്യങ്ങളെ വെല്ലുവിളിക്കുകയും ചെയ്യുന്നു. അഭിപ്രായം, വിശ്വാസം, അവിശ്വാസം, ഒത്തുചേരൽ, വേറിടൽ, തിരഞ്ഞെടുപ്പ് ആദിയായവയിലൂടെ ആവിഷ്കൃതമാവുന്ന മനുഷ്യസ്വാതന്ത്ര്യത്തെ കാത്തുവയ്ക്കാനും ആഘോഷിക്കാനുമുള്ള ബാധ്യതയുടെയും ഉത്തരവാദിത്വത്തിന്റെയും സന്ദർഭമായി വേണം ഈ ഓഗസ്റ്റ് പതിനഞ്ചിനെ നാം കാണേണ്ടത്.

**മലയാള മനോരമ ഓഗസ്റ്റ് 15, 2018**

## ആശങ്കയുയർത്തി രൂപയുടെ വീഴ്ച

വ്യാപാരത്തിന്റെ അവസാനം നില മെച്ചപ്പെടുത്തിയെങ്കിലും യു.എസ് ഡോളറുമായുള്ള വിനിമയത്തിൽ രൂപ 70.00 എന്ന നിലവാരവും ഭേദിച്ചുവെന്ന റിപ്പോർട്ടാണ് ഇന്റർബാങ്ക് ഫോറെക്സ് വിപണിയിൽനിന്ന് ആഗസ്റ്റ് 14ാം തീയതി ലഭിച്ചത്. റെക്കോർഡ് നിലവാരത്തിലുള്ള രൂപയുടെ തകർച്ചയെ ലാഘവത്തോടെ കാണാനാവാത്ത സ്ഥിതിയാണു സംജാതമായിരിക്കുന്നതെന്നു ചുരുക്കം. രൂപയ്ക്ക് ഈ വർഷം യുഎസ് ഡോളറുമായുള്ള വിനിമയത്തിൽ പത്തു ശതമാനത്തിലേറെ നഷ്ടം വന്നിരിക്കുകയാണ്. ഭീമായ ഈ നഷ്ടത്തിനു പുറമേയാണ് ഏറ്റവും മോശം പ്രകടനം കാഴ്ചവച്ച ഏഷ്യൻ കറൻസി എന്ന ദുഷ്പേര്. യു.എസ്. – കൊറിയ ബന്ധം വഷളായിക്കൊണ്ടിരിക്കുന്നതും രാജ്യാന്തര വിപണിയിൽ അസംസ്കൃത എണ്ണയുടെ വില കുതിച്ചുകൊണ്ടിരുന്നതും പലിശ നിരക്കുകളിൽ വർദ്ധന തുടരാൻ യു.എസ് ഫെഡറൽ റിസർവ് തീരുമാനിച്ചതുമൊക്കെയായിരുന്നു നേരത്തെ രൂപയുടെ വിലയിടിവിന് ആക്കം കൂട്ടിയ കാര്യങ്ങൾ. മറ്റു നാണയങ്ങൾക്കു മൂല്യത്തകർച്ചയുണ്ടായതിനൊപ്പമാണ് ഇന്ത്യയിലേതും എന്ന് ആശ്വസിക്കുന്നതു പക്ഷേ അപക്വവും അപകടകരവുമായ നിലപാടായിരിക്കും. റിസർവ് ബാങ്കിൽ നിന്ന് സമർത്ഥമായ നടപടികളാണ് ഇതിനാവശ്യം. രൂപയുടെ വിലത്തകർച്ചയ്ക്കു ഗുണങ്ങളും ദോഷങ്ങളുമുണ്ട് എന്നതാണു യാഥാർത്ഥ്യം. വിലത്തകർച്ച കയറ്റുമതിക്കു ഗുണകരമാണ്. അതേസമയം ഇറക്കുമതിക്കു ചെലവേറും. ഈ സാഹചര്യത്തിൽ ആർബിഐ കൈക്കൊള്ളുന്ന നടപടികളിലാണ് സമ്പദ്‌വ്യവസ്ഥയുടെ ഭദ്രത കാംക്ഷിക്കുന്ന ജനതയുടെ പ്രതീക്ഷ.




# ശേഷം
# പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*

# യുവത്വത്തിന് തീ പകർന്ന കൗമുദി ബാലകൃഷ്ണൻ

രാഷ്ട്രീയ മണ്ഡലത്തിലെ ഉജ്ജ്വല താരവും തിരുക്കൊച്ചി മുഖ്യമന്ത്രിയുമായിരുന്ന സി. കേശവന്റെയും കൊല്ലം മയ്യനാട് ഗദ്യശൈലിവല്ലഭനായിരുന്ന സി. വി കുഞ്ഞിരാമന്റെ ഏകമകൾ വാസന്തിയുടെയും മകനായി ജനിച്ച കെ. ബാലകൃഷ്ണൻ, തന്റെ അച്ഛന്റെ എതിർ ചേരിയിൽ നിന്നുകൊണ്ടാണ് രാഷ്ട്രീയം പയറ്റിയത്. അക്കാലത്ത് അങ്ങനെയൊരു സാഹസം തന്നെ പുതുമയുള്ളതായിരുന്നു.

ഒരു കാലത്ത് മലയാളക്കരയിലെ യുവാക്കളുടെ ഹൃദയം കവർന്നെടുത്ത പ്രസിദ്ധീകരണമായിരുന്നു കൗമുദി വാരിക. വിചിത്രവും വിസ്മയകരവുമായിരുന്ന ആ വാരികയുടെ ഉടമയും മുഖ്യപത്രാധിപരുമായിരുന്നു കെ. ബാലകൃഷ്ണൻ അഥവ കൗമുദി ബാലകൃഷ്ണൻ.

നിലവിലെ എല്ലാനിയമങ്ങളും തെറ്റിച്ച ഒരു പ്രസിദ്ധീകരണം. ഒരു കൺവെൻഷനും പാലിക്കാത്ത പ്രസിദ്ധീകരണം. യുവാക്കൾക്ക് കെ. ബാലകഷ്ണൻ ബാലണ്ണനായിരുന്നു. അവരുടെ മനസ്സിനെ അപഹരിച്ചുകളഞ്ഞ ബുദ്ധിവൈഭവം. എഴുത്തിന്റെ ശൈലിയാണെങ്കിലോ അതിമനോഹരവും തീവ്രവും. ചെറുപ്പത്തിന്റെ വീര്യം പ്രസരിക്കുന്ന ഇമേജ്.

എന്നാൽ സാമിനാഥൻ സധാനന്ദ് എന്ന ഫ്രീപ്രസ് സ്ഥാപകനെപ്പോലെയോ, ജേർണലിസ്റ്റുകളുടെ കുലപതിയും ജേർണലിസ്റ്റുകളുടെ ആദ്യകാല പ്രസിഡന്റും മലയാളിയുമായ പോത്തൻ ജോസഫിനെപ്പോലെയോ ഗോവക്കാരനായ ഫ്രാങ്ക് മൊറൈസിനെപ്പോലെയോ കൗമുദി ബാലകൃഷ്ണൻ ഒരു പ്രൊഫഷണൽ ജേർണലിസ്റ്റായിരുന്നില്ല. എന്നാൽ സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയുടേയും പരമ്പരയിലെ ഒരു കണ്ണിയായിരുന്നു കൗമുദി ബാലകൃഷ്ണൻ.

ബാലകൃഷ്ണൻ ആരാലും കടം കൊള്ളാത്ത ഒരു പുത്തൻ ആദർശാശയാനുഭൂതിക്ക് രൂപം കൊടുത്തു. പിന്നെ രാഷ്ട്രീയ സാമുഹിക സാംസ്കാരിക സാഹിത്യ കലാരംഗങ്ങളിലേക്ക് കടന്നുചെന്നു. പ്രതിഭാസമ്പന്നമായ തന്റെ തല, തന്റെ മാത്രം കഴുത്തിനുമുകളിലാണിരിക്കുന്നതെന്ന് ഏവരേയും ബോധ്യപ്പെടുത്താൻ അദ്ദേഹത്തിന് വളരെപ്പെട്ടെന്നുതന്നെ കഴിഞ്ഞു. ഒരുമാതിരി ധിക്കാരത്തിലും കുലീനൻ എന്ന അഹന്തയിലും ഊന്നിനിന്ന ആ ചങ്കുറ്റത്തെ വാഴ്ത്താനല്ലാതെ താഴ്ത്തിക്കെട്ടാൻ ആരുവിചാരിച്ചിട്ടും കഴിഞ്ഞിട്ടില്ല. അതിന്റെ വിജയരഹസ്യം ബാലന്റെ ബാല്യസഹജമായ നിഷ്ക്കളങ്കതയും ആത്മാർത്ഥതയുമായിരുന്നു. ഉറ്റ സുഹൃത്ത്, വാഗ്മി, സാഹിത്യകാരൻ, ഗായകൻ, പത്രപ്രവർത്ത

കൻ, രാഷ്ട്രീയ നേതാവ്, എംഎൽഎ, എംപി, അങ്ങിനെ ആരായിരുന്നില്ല ഈ മനുഷ്യൻ..?

സി.വി. കുഞ്ഞുരാമന്റെ കൂർമ്മബുദ്ധിയും നർമ്മ ബോധവും സർഗ്ഗഭാവനയും സി. കേശവന്റെ നിർഭയ ത്വവും ധീരതയും ഒത്തുചേർന്ന ഒരു യുവസിംഹ മായിട്ടാണ് കെ. ബാലകൃഷ്ണൻ പൊതുരംഗത്തേ ക്കു കടന്നുവന്നത്. തന്റെ ഉജ്ജ്വല പ്രഭാഷണങ്ങൾ കൊണ്ട് യുവാക്കളുടെ, പ്രത്യേകിച്ച് വിദ്യാർത്ഥികളു ടെ ഹരിതനായകനായി വിരാജിക്കുകയായിരുന്നു.

ആദ്യമായി ആ പ്രഭാഷണം കേൾക്കാനിടവന്ന സന്ദർഭത്തെപ്പറ്റി സാക്ഷാൽ ഒ എൻ വി കുറുപ്പ് ഒരു കവിതയിൽ കുറിച്ചിട്ടതിപ്പോൾ ഓർമ്മവരുന്നു.

''ജൂണിലെ മഴ ചാറാൻ
തുടങ്ങുന്നതുപോലെ....
ഞാനെന്റെ കൗമാരത്തെ
നേർക്കുനേർ കാണും പോലെ....
സാക്ഷ്യപത്രങ്ങൾ ഭദ്ര-
മായ് പൊതിഞ്ഞതും പേറി
പോർട്ടിക്കോവിലായ് വിളി-
കാത്തുനിൽക്കവേ, മുന്നിൽ
കാരിരുമ്പിനാൽ തീർത്തൊ-
രസ്ഥികൂടംപോലൊരാൾ
നേരെയാമാവിൻ ചോട്ടി,-
ലെങ്ങോനിന്നണയുന്നു.
സായ്പിന്റെ ഭരണത്തെ-
ത്താങ്ങിനിർത്തിടും നാട്ടു-
സായിപ്പന്മാർക്കെതിരേ തൻ
വാക് ശരം വർഷിക്കുന്നു.
മുഷ്ടികളേതോ കാമ-
ധേനുവിന്നകിട്ടിലായ്
മുട്ടുന്നൂ സ്വാതന്ത്ര്യത്തിൻ
അമൃതം കവർന്നീടാൻ....''

1946 ജൂണിലൊരുനാളാലാണ് സംഭവം നടന്നത്. ''കാരിരുമ്പിനാൽ തീർത്തൊരസ്ഥികൂടം പോലൊ രാൾ'' സാക്ഷാൽ കെ. ബാലകൃഷ്ണനായിരുന്നു. അന്ന് ചെയ്ത പ്രസംഗത്തിന്റെ പേരിൽ രാജ്യദ്രോഹ ക്കുറ്റം ചുമത്തി അദ്ദേഹത്തെ അറസ്റ്റ് ചെയ്തതും മറ്റും പിന്നീട് ചരിത്രത്തിന്റെ ഭാഗമായിതീർന്നുവല്ലോ.

അക്കാലത്ത് മധുര അമേരിക്കൻ കോളേജിൽനി ന്ന് ബിരുദമെടുത്തുവന്ന രണ്ട് ചെറുപ്പക്കാരാണ് ഇംഗ്ലീഷിലും മലയാളത്തിലും 'തീപ്പൊരിപ്രസംഗം' ചെയ്ത് യുവഹൃദയങ്ങളെ ഇളക്കി മറിച്ചിരുന്നു - കെ. ബാലകൃഷ്ണനും ജി.ജനാർദ്ദനക്കുറുപ്പും. അങ്ങനെ വിപ്ലവവിദ്യാർത്ഥി പ്രസ്ഥാനത്തിൽ പ്രഭാഷകനായി, സംഘാടകനായി തുടക്കം കുറിച്ച കെ. ബാലകൃഷ് ണൻ പിന്നീട് പത്രപ്രവർത്തനരംഗത്ത് റിപ്പോർട്ടർ മുതൽ പത്രാധിപർവരെയായി. യൂണിവേഴ്സിറ്റി കോ ളേജങ്കണത്തിൽ 1946-47 കാലത്ത് പല ദേശീയ നേതാ ക്കളുടെയും പ്രസംഗം സശ്രദ്ധം കേട്ടുകൊണ്ടിരുന്നിട്ട് ഒരൊഴിഞ്ഞ കോണിൽ പോയിരുന്ന് നന്നായൊന്ന് മുറുക്കി, കുറച്ച് കടലാസും പേനയും സമ്പാദിച്ച് ഒറ്റയിരുപ്പിൽ ആ പ്രസംഗം മുഴുവൻ ഓർമ്മയിൽനി

പത്രാധിപർ—കെ. ബാലകൃഷ്ണൻ

കൗമുദി ആഴ്ചപ്പതിപ്പ്

പുസ്തകം 1 | 1125 കുംഭം 23 തിങ്കൾ | ലക്കം 1

കൗമുദി കുറിപ്പുകൾ

1 നോവൽപംക്തി

2 അവസാനപുറം

3 കീറക്കാർ

The front page of the first issue of Kaumudi Weekly, 1950 March 6

ന്ന് പകർത്തി പത്രമാഫീസിലേക്ക് കൊടുത്തയ യ്ക്കുന്ന ആ റിപ്പോർട്ടർ പലരെയും അദ്ഭുതപ്പെ ടുത്തിയിട്ടുണ്ട്. ജയപ്രകാശ് നാരായണന്റെ, അരു ണാ ആസഫലിയുടെ, കെ.പി.എസ്. മേനോന്റെ, അങ്ങനെ പലരുടെയും പ്രഭാഷണങ്ങൾ ഓർമ്മയിൽ രേഖപ്പെടുത്തി, ഏതാൾക്കൂട്ടത്തിനും നടുവിലിരുന്ന് അത്, കാതലായ അംശങ്ങളൊന്നും നഷ്ടപ്പെട്ടുപോ കാതെ റിപ്പോർട്ട് രൂപത്തിലാക്കാൻ കെ. ബാലകൃ ഷ്ണന് കഴിഞ്ഞിരുന്നുവത്രെ..! ഈ റിപ്പോർട്ടർ പിൽക്കാലത്ത് കൗമുദി' വാരികയുടെ ജീവാത്മാ വും പരമാത്മാവുമായിത്തീർന്നപ്പോൾ, അദ്ദേഹം 'കൗമുദി ബാലകൃഷ്ണൻ' എന്ന ലെജൻഡായി മാറി. പത്ര പ്രവർത്തനം എത്രമാത്രം സർഗ്ഗാത്മ കമാക്കാമെന്നും മാറ്റങ്ങൾ കുറിക്കാനുള്ള ആയുധ മാക്കാമെന്നും തെളിയിച്ച കെ. ബാലകൃഷ്ണൻ സ്വന്തം പത്രത്തിന്റെ പേരിൽത്തന്നെ അറിയ പ്പെട്ടു.

സി. എൻ ശ്രീകണ്ഠൻ നായരായിരുന്നു സഹ പത്രാധിപർ. തിരുവനന്തപുരത്ത് പേട്ടയിൽ നിന്ന് കെ. ബാലകൃഷ്ണന്റെ കൗമുദിയുടെ അവതാരം പല പുതുമകളോടെയായിരുന്നു. ജീവിതത്തെ സംബന്ധിക്കുന്ന യാതൊന്നും അന്യമല്ലാതിരുന്ന കൗമുദിയിലെ പത്രാധിപക്കുറിപ്പുകൾ സമകാലിക രാഷ്ട്രീയത്തിന്റെയും സംസ്കാരത്തിന്റെയും സാ ഹിത്യത്തിന്റെയുമെല്ലാം നിർഭയമായ നിരൂപണങ്ങ ളും വിലയിരുത്തലുകളുമായി. ചോദ്യോത്തര പം ക്തി മൗലികശോഭയുള്ള ഉപരിചിന്താപ്രേരകമായ സൂക്തിരത്നങ്ങളായി. അതിനുമുമ്പ് മലയാളത്തിൽ ഇത്തരത്തിലൊരു പംക്തി ഉണ്ടായിരുന്നതേയില്ല. സരസവും ഭാവനാസുരഭിലവുമായിരുന്നു മിക്ക ഉത്തരങ്ങളും.

''രൂപലാവണ്യമുള്ള ഒരു പെണ്ണ് സ്വഭാവ ശുദ്ധിയില്ലാത്തവളായാലോ?'' എന്ന ചോദ്യത്തിന് ''പരോപകാരിയായിരിക്കും'' എന്നു മറുപടി. അതിലേറെ ചിരിക്കാൻ വക നൽകുന്ന മറ്റൊന്നിങ്ങനെ:

ശാന്താറാം സംവിധാനം ചെയ്തതും ഗോപീകൃഷ്ണൻ, സന്ധ്യ എന്നീ കഥക് നർത്തകർ മുഖ്യവേഷത്തിൽ അഭിനയിച്ചതും സംഗീത - നൃത്ത പ്രധാനവുമായ ഒരു മനോഹര ഹിന്ദിചിത്രമാണ് 'ഝനക് ഝനക് പായൽ ഭാജേ.

ചോദ്യം: 'ഝനക് ഝനക് പായൽ ഭാജേ-ഇതിന്റെ മലയാളം എന്താണ് ബാലണ്ണാ?

ഉത്തരം: 'കനകച്ചിലങ്ക കിലുങ്ങിക്കിലുങ്ങി.

ചോദ്യം: ''വർഗ്ഗീസും നർഗീസും തമ്മിലുള്ള വ്യത്യാസമെന്താണ് ബാലേട്ടാ....''

ഉത്തരം : ''വർഗ്ഗീസിന്റെ 'വാ'യിൽ 'നാ' കേറിയാൽ നർഗീസാകും''. അസംബന്ധ ചോദ്യത്തെ അസംബന്ധ മറുപടികൊണ്ട് അനായാസം നേരിടുന്ന പത്രാധിപർ ചിലപ്പോൾ, ഗൗരവക്കാരനായി മാറുന്നത് കാണാം. ''താങ്കൾ മരിച്ചാൽ താങ്കളെ അടക്കം ചെയ്യുന്ന കല്ലറയിൽ കൊത്തിവയ്ക്കാൻ ഏത് ആംഗ്ലേയകവിയുടെ പദ്യശകലമായിരിക്കും തിരഞ്ഞെടുക്കുക?'' എന്ന ചോദ്യത്തിന് ''എന്റെ കല്ലറയിൽ എന്തെങ്കിലും കൊത്തിവയ്ക്കണമെന്ന് വിചാരിക്കുന്നവർ എന്നെ അറിഞ്ഞവരല്ല'' എന്നുത്തരം പറയുമ്പോൾ, സ്വന്തം മരണാനന്തര ജീവിതത്തെപ്പറ്റി നിസ്സംഗത പുലർത്തുന്ന ഒരു വലിയ മനസ്സ് നാം കാണുന്നു.

''മരണാനന്തരം ശാശ്വതസൗഖ്യം കിട്ടാനെന്തു വേണ''മെന്ന ചോദ്യത്തിന് ''മരിച്ചാൽ മതി'' എന്ന ഉത്തരമാണ് നൽകിയത്.

''മൊട്ടിനാണോ, പുഷ്പത്തിനാണോ കൂടുതൽ മോഹം?'' എന്ന ചോദ്യത്തിന് മറുപടിയിങ്ങനെ: ''മൊട്ടിന്റെ മോഹം വിടരാനാണ്. പുഷ്പത്തിന്റെ മോഹം വാടാതിരിക്കാനും ഇണ ചേരാനുമാണ്. നിലനില്പിനുള്ള മോഹം. ഒന്ന് കർമ്മനിരതമായ ഉൽക്കട വികാരത്തിൽ നിന്നും, മറ്റൊന്ന് ഭവിഷ്യത്തിനെപ്പറ്റിയുള്ള ചിന്തയുണ്ടാക്കുന്ന അങ്കലാപ്പിൽ നിന്നും ഉടലെടുക്കുന്നു. ശക്തി കൂടുതൽ രണ്ടാമത്തേതിനാണ്''.

ചില ഉത്തരങ്ങളിൽ ആത്മകഥാംശമുണ്ട്.

''ഒരു പഴയ മുഖ്യമന്ത്രിയുടെ മകൻ എന്ന് ചിലപ്പോഴെങ്കിലും സ്വയം അഭിമാനിച്ചിട്ടില്ലേ?'' എന്ന ചോദ്യത്തിന് ''നെഞ്ചുകീറി നേരിനെ കാട്ടു''ന്ന ഒരുത്തരമാണ് നൽകുന്നത്: ''ഞാനൊരിക്കലും ഒരു മുഖ്യമന്ത്രിയുടെ മകനായിരുന്നില്ല. സ്ഥലത്തുണ്ടായിരുന്ന ഏകപുത്രൻ ഞാനായിരുന്നെങ്കിലും മുഖ്യമന്ത്രി സി. കേശവനുമൊത്ത് ഒരിക്കലും ഞാൻ സഞ്ചരിച്ചിട്ടില്ലെന്നു പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കുമോ? എനിക്കെന്റെ അച്ഛനെ വലിയ ബഹുമാനവും ഭയവുമാണ്. മുഖ്യമന്ത്രി സി. കേശവനെ അത്ര വലിയ ഭയമൊന്നുമുണ്ടായിരുന്നില്ല.'' അധികാരത്തെയല്ല, മാനുഷികബന്ധങ്ങളെ മാനിക്കുന്ന തന്റെ മനസ്സ് ബാലകൃഷ്ണൻ തുറന്നുകാട്ടുന്നതിനൊരുദാഹരണമാണ്. സ്വന്തം പിതാവിന്റെ നേർക്കുള്ള ആദരാതിരേകം അഭിമാനത്തോടെ അദ്ദേഹം വെളിപ്പെടുത്തുകയും ചെയ്യുന്നു.

കെ. ബാലകൃഷ്ണന്റെ സർഗ്ഗാത്മകതയുടെ പൊന്നോമനസ്സന്താനമേതെന്നു ചോദിച്ചാൽ ''കൗമുദി'' എന്ന ഉത്തരം തന്നെയാവും ഏറ്റവുമധികം പേരിൽ നിന്നുണ്ടാവുക. ഒരു നല്ല പത്രാധിപർ നല്ല മുഖക്കുറിപ്പെഴുത്തുകാരൻ മാത്രമല്ല, പലരെയും കൊണ്ടെഴുതിക്കുന്നതിൽ വൈദഗ്ദ്ധ്യം കാട്ടുന്നയാൾ കൂടിയാണ്. ബഷീറും തകഴിയും മുതൽ എഴുതിത്തെളിഞ്ഞു വരുന്നവർ വരെ എത്രയെത്ര പേരാണ് കൗമുദി പത്രാധിപരിൽ തങ്ങളുടെ സർഗ്ഗാത്മകതയ്ക്ക് ഏറ്റവുമനുകൂലമായ കാലാവസ്ഥ കണ്ടെത്തിയതെന്ന് ഇന്നേറെ പ്രസിദ്ധമാണ്. ബഷീറിന്റെ ''മതിലുകളു''ടെ മാത്രം കഥ മതി അത് സാക്ഷ്യപ്പെടുത്താൻ. ജി. വിവേകാനന്ദന്റെ 'കള്ളിച്ചെല്ലമ്മ'യുടെ പിന്നിൽ കെ. ബാലകൃഷ്ണന്റെ പ്രേരണയും പ്രചോദനവുമുണ്ടായിരുന്നതായി കേട്ടിട്ടുണ്ട് തകഴിയുടെ കാര്യം പ്രത്യേകം പറയേണ്ടതില്ല. കൗമുദി ഓണം വിശേഷാൽ പ്രതിയുടെ കാലമായാൽ കെ.എസ്. ചെല്ലപ്പൻ, പ്രൊഫ. എൻ. കൃഷ്ണപിള്ള സാറിന്റെ ഉമ്മറത്തുവന്ന് അദ്ദേഹം ഒരേകാങ്ക നാടകം പുതുതായെഴുതി പൂർത്തിയാകുംവരെ തപസ്സിരിക്കാറുള്ളതിനെപ്പറ്റി മുതിർന്ന പത്രപ്രവർത്തകർ പറഞ്ഞുകേട്ടിട്ടുണ്ട്.

കൗമുദി വാരികയ്ക്ക് അന്ന് രണ്ടണയായിരുന്നു വില എന്നു കൂടി ഓർക്കണം.

കെ. ബാലകൃഷ്ണൻ നിയമസഭാംഗമായി. ഐക്യമുന്നണി സ്ഥാനാർത്ഥിയായി മത്സരിച്ച് പാർലമെന്റംഗവുമായി നിയമസഭയിൽ ഇംഗ്ലീഷിലും മലയാളത്തിലും അക്കാലത്ത് അംഗങ്ങൾ പ്രസംഗിക്കുന്ന പതിവുണ്ടായിരുന്നു. ഇദ്ദേഹം രണ്ടിലും സമർത്ഥനും. എന്നാൽ, ട്രഷറി ബഞ്ചിനെ ക്ഷീണിപ്പിക്കുന്ന പൊടുന്നനെയുള്ള 'കമന്റുകൾ' കൊണ്ട് ബാലകൃഷ്ണൻ കൂടുതൽ ശ്രദ്ധേയനായി. ഒരിക്കലൊരു മന്ത്രിയുടെ ഇംഗ്ലീഷിനെന്തോ ചെറിയൊരു പിഴവു സംഭവിച്ചപ്പോൾ ചാടിയെഴുന്നേറ്റ്, If not fair to the people, at least be fair to the grammar എന്നു പറഞ്ഞത് ഒന്നോർത്തു ചിരിക്കാൻ വക നൽകുന്നു.

പാർലമെന്റിലെ ബാലകൃഷ്ണന്റെ ചെയ്തികൾ ഏറെ അത്ഭുതങ്ങളൊന്നും സൃഷ്ടിച്ചില്ലായെന്നത് അദ്ദേഹത്തിന്റെ ആരാധകരെ കുറച്ചൊന്നുമല്ല നിരാശപ്പെടുത്തിയത്. തുടക്കം വളരെ തിളക്കമാർന്നതായിരുന്നു എന്നു കേട്ടിട്ടുണ്ട്. എന്നാൽ പാർലമെന്റിലെ നടപടികളെപ്പറ്റി അദ്ദേഹത്തിന് ഒരുതരം നിസ്സംഗതയോ വെറുപ്പു തന്നെയോ തോന്നിത്തുടങ്ങി എന്നും കേട്ടിട്ടുണ്ട്.

എങ്കിലെന്ത്? കൗമുദി ബാലകൃഷ്ണൻ എന്നത് മലയാള പത്രപ്രവർത്തനത്തിൽ ഒരു കാലഘട്ടത്തിന്റെ പേരായിരുന്നു; നമ്മുടെ പൊതുജീവിതത്തിൽ സാഹസികമായ ധീരതയുടെ പര്യായമായിരുന്നു; ''നനഞ്ഞു പോയി, എങ്കിലും ജ്വാല'' എന്ന് സ്വയം വിശേഷിപ്പിച്ചപ്പോൾ, അത് അജയ്യനായ ഒരു പടയാളിയുടെ ഉണങ്ങാത്ത മുറിവിന്റെ വേദനയായിരുന്നു.

1962-ലെ ചൈനീസ് ആക്രമണ കാലത്ത്, തിരുവനന്തപുരത്തെ വി.ജെ.ടി ഹാളിൽ ഒരു യോഗം

നടന്നു. സംസ്ഥാന മുഖ്യമന്ത്രിയായ ആർ.ശങ്കർ ഉദ്ഘാടനപ്രസംഗം നടത്തിക്കൊണ്ടിരിക്കെ സദസിൽ നിന്ന് ചില അപശബ്ദങ്ങൾ കേട്ടു. മുഖ്യമന്ത്രിക്കെതിരെ രൂക്ഷമായ ഭാഷയിൽ സംസാരിച്ചുകൊണ്ടിരുന്ന പിൻനിരയിലെ ആ മാന്യവ്യക്തിയുടെ അടുത്ത് ചെന്ന് പല പ്രമുഖരും നിശബ്ദനായിരിക്കാൻ ബഹുമാനത്തോടെ ആവശ്യപ്പെട്ടു. പക്ഷേ ജ്വാലയായ ആ മനുഷ്യൻ ശങ്കറിനെതിരെ വാക്കുകൾ കൊണ്ടുള്ള ശരങ്ങൾ തുടർന്നു...

"Who is he (R.Sankar) to speak on resurgent India... The wretched fellow who was polishing the shoes of C.P. is now speaking on national freedom struggle... Ask him to stop, then I shall also stop..."

ഒരു തലമുറയെ ആകെ ആവേശം കൊള്ളിച്ച ജീനിയസ്സുകളുടെ ഇടയിലെ ഇടിമിന്നലായ കെ. ബാലകൃഷ്ണൻ എന്ന കൗമുദി ബാലകൃഷ്ണൻ ആയിരുന്നു ആ വ്യക്തി.

ഈ വലിയമനുഷ്യനെ വലിയരീതിയിൽതന്നെ എന്റെ മനസ്സിൽ പ്രതിഷ്ഠിച്ചു തന്നത് ഈയിടെ അന്തരിച്ച എന്റെ സുഹൃത്തും വഴികാട്ടിയുമായിരുന്ന മുതിർന്ന പത്രപ്രവർത്തകൻ കെ. കെ മേനോൻ ആണ്. മലയാളത്തിലെ ആദ്യകാല സിനിമാനിരൂപണങ്ങളിലൂടെ പത്രപ്രവർത്തനരംഗത്തേക്ക് കടന്നുവന്ന മേനോൻ ഒട്ടേറെ സിനിമാവാരികകളിലും പ്രവർത്തിച്ചു, അക്കാലങ്ങളിൽ പുതിയസിനിമകളുടെ നോട്ടിസ് മനോഹരമായശൈലിയിൽ എഴുതിക്കൊടുത്തുമിരുന്നു. പിന്നീട് കേരള ടൈംസ് ദിനപത്രത്തിൽ പ്രൂഫ് റീഡറായി. അങ്ങിനെ ഞങ്ങൾക്ക് ഒരുമിച്ച് പ്രവർത്തിക്കാനുമായിട്ടുണ്ട്.

കെ. കെ മേനോനിൽ നിന്ന് ഒരുപാട് കേട്ടറിഞ്ഞിട്ടുള്ള, അവരുടെ തലമുറയെ ആകെ കോരിത്തരിപ്പിച്ച ബാലയണ്ണന്റെ കൗമുദി വാരികയുടെ ആദ്യലക്കങ്ങൾ ബൈന്റ് ചെയ്ത് പൊന്നുപോലെ സൂക്ഷിച്ചിരുന്നത് എനിക്ക് വായിക്കാൻ തന്നു.

കെ. ബാലകൃഷ്ണന്റെ എഴുത്തുകൾ വായിക്കാൻ വായനക്കാർ തിടുക്കം കാട്ടിയിരുന്ന ഒരു കാലഘട്ടമുണ്ടായിരുന്നു. കൗമുദി വിശേഷാൽ പതിപ്പുകൾ വീണ്ടും അച്ചടിക്കേണ്ടി വന്ന കാലഘട്ടം. സ്വന്തം പേരിന് പുറമേ 'സുചിത്രാ സുകുമാരൻ', 'ജ്യോതി' എന്നീ പേരുകളിലും എഴുതി വായനക്കാരെ ഹരം കൊള്ളിച്ച കാലം. കൗമുദി വാരികയിലെ കൗമുദി കുറിപ്പുകളിലൂടെ പുത്തൻ വായനാനുഭവം പകർന്ന കാലം. കേരളകൗമുദിയിലെ ചൂട്ടും വെളിച്ചവും എന്ന പംക്തിയിലൂടെ തീപ്പാറിച്ച കാലം. കൗമുദി പത്രത്തിന്റെ പത്രാധിപർ എന്ന നിലയിൽ തന്റെ മുഖപ്രസംഗങ്ങളിലൂടെ വായനക്കാരെ കൈയ്യിലെടുത്ത കാലം. തന്റെ വലിയ സൗഹൃദ ശൃംഖലയുടെ ഫലമായി, കേരളത്തിലെ രാഷ്ട്രീയ ലോകത്ത് നടക്കാൻ പോകുന്ന പല തീരുമാനങ്ങളും കൗമുദിയിലൂടെ വായനക്കാർ നേരത്തെ അറിഞ്ഞ കാലം. മുഖ്യമന്ത്രി സ്ഥാനം ഒഴിഞ്ഞ് പട്ടത്തെ ഗവർണറാക്കി കേരളത്തിൽ നിന്ന് കെട്ടു കെട്ടിക്കുമെന്ന് തീരുമാനം വരുന്നതിന് ആഴ്ചകൾക്ക് മുൻപെ വായനക്കാരെ അറിയിച്ച കാലം.... അതൊക്കെ വായനയിലൂടെ ഞാൻ ഭാവനയിൽ കണ്ടു. ഒന്നെനിക്ക് മനസ്സിലായി, അഗ്നിയായിരുന്നു ബാലകൃഷ്ണന്റെ എഴുത്ത്. കൗമുദി വാരിക എല്ലാവർഷവും ഓണം വിശേഷാൽപ്രതി പ്രസിദ്ധീകരിച്ചിരുന്നു. ഓരോന്നും അതുവരെ പ്രസിദ്ധീകരിച്ചവയിൽ നിന്നെല്ലാം വ്യത്യസ്തമായിരിക്കാൻ പത്രാധിപരും കൂട്ടാളികളും ഏറെ ശ്രദ്ധിച്ചു. വളരെ നേരത്തേ പത്രാധിപരും ചില സുഹൃത്തുക്കളും ചേർന്ന് കാറിൽ ഒരു ഉത്തരകേരളപര്യടനം നടത്തും. അതോടെ എല്ലാ പ്രമുഖസാഹിത്യകാരന്മാരും സ്വന്തം രചനയുടെ തലക്കെട്ടെങ്കിലും നല്കിയിരിക്കും. എറണാകുളത്ത് പ്രസ്ക്ലബിന് എതിർവശത്തുണ്ടായിരുന്ന കെട്ടിടത്തിലെ രണ്ടാം നിലയിലെ ഒരു മുറി ആർട്ടിസ്റ്റ് വി.എം. ബാലന്റെ ചിത്രശാലയായിരുന്നു. അദ്ദേഹമായിരുന്നു കൗമുദി വിശേഷാൽ പ്രതിയുടെ സ്ഥിരം ചിത്രകാരൻ. പിന്നെ തുടരെ ആ തലക്കെട്ടുകൾ ഉപയോഗിച്ചുള്ള പരസ്യമാണ്. അതോടെ ഏജന്റുമാർ ആവശ്യമുള്ള കോപ്പികൾക്ക് വീണ്ടും വീണ്ടും ഓർഡർ നൽകുകയായി.

ഇറങ്ങുന്ന ആഴ്ചയിൽത്തന്നെ എല്ലാ കോപ്പികളും വിറ്റുതീരുന്നു. ഒരു തവണ വിശേഷാൽപ്രതിയിലെ കഥകളെല്ലാം, എഴുതിയ ആളിന്റെ പേര് ചേർക്കാതെ പ്രസിദ്ധീകരിക്കാൻ തീരുമാനിച്ചു. ഇക്കാര്യം കഥാകൃത്തുക്കളെ മുൻകൂട്ടി അറിയിക്കുകയും ചെയ്തു. അത്തവണ പതിനെട്ടു കഥകളുണ്ടായിരുന്നത്രെ. വിശേഷാൽ പ്രതിയിൽ ഇതു സംബന്ധിച്ച് മൂന്നു സമ്മാനവും പ്രഖ്യാപിച്ചു. ഓരോ കഥയും എഴുതിയതാരെന്ന് വായനക്കാർ എഴുതി അയയ്ക്കണം. ഏറ്റവും കൂടുതൽ കഥാകൃത്തുക്കളുടെ പേര് ശരിയാക്കുന്നവർക്ക് യഥാക്രമം സമ്മാനം.

മറ്റൊരിക്കൽ വിശേഷാൽപ്രതി ഇറങ്ങി രണ്ടാഴ്ച കഴിഞ്ഞപ്പോൾ വാരികയിൽ ഇങ്ങനെയൊരു പരസ്യം വന്നു; 'ഇത്തവണത്തെ കൗമുദി ഓണം വിശേഷാൽപ്രതി അയച്ചുതന്നാൽ മുഴുവൻ വിലയും നൽകുന്നതാണ്. കുറെപ്പേർ അയച്ചു. അവർക്കെല്ലാം വില നല്കുകയും ചെയ്തു. മറ്റുപല വാരികകളിലും കഥയും കവിതയും എഴുതുന്നവരായാലും കൗമുദിയിൽ എഴുതാനായിരുന്നു താല്പര്യം കൂടുതൽ. കെടാമംഗലം പപ്പുക്കുട്ടി, തിരുനല്ലൂർ, ഒ.എൻ.വി, വയലാർ തുടങ്ങിയ കവികൾ കൗമുദിയിൽക്കൂടിയാണ് പ്രസിദ്ധിനേടിയതും.

അവസാന കാലഘട്ടത്തിൽ ഖണ്ഡശ്ശ എഴുതിയ ആത്മകഥാ കുറിപ്പുകൾക്ക് നൽകിയ തലക്കെട്ടിൽ പോലും ആ അഗ്നിയുണ്ട്. 'നനഞ്ഞുപോയി എങ്കിലും ജ്വാല' എന്നായിരുന്നു അത്. അപൂർണമായ ആ ആത്മകഥ പിൽക്കാലത്ത് പ്രസിദ്ധീകരിക്കപ്പെടുകയുണ്ടായി. ആ തലക്കെട്ട് നൽകിയതിൽ ഒരു വേദനയുണ്ടായിരുന്നു.

രാഷ്ട്രീയ മണ്ഡലത്തിലെ ഉജ്ജ്വല താരവും തിരുക്കൊച്ചി മുഖ്യമന്ത്രിയുമായിരുന്ന സി. കേശവന്റെയും കൊല്ലം മയ്യനാട് ഗദ്യശൈലിവല്ലഭനായിരുന്ന സി. വി കുഞ്ഞിരാമന്റേയും ഏകമകൾ വാസന്തിയുടെയും മകനായി ജനിച്ച കെ. ബാലകൃഷ്ണൻ, തന്റെ അച്ഛന്റെ എതിർ ചേരിയിൽ നിന്നുകൊണ്ടാണ് രാഷ്ട്രീയം പയറ്റിയത്. അക്കാലത്ത് അങ്ങനെയൊരു സാഹസം തന്നെ പുതുമയുള്ളതായിരുന്നു.

പലപ്രസംഗങ്ങളിലും മിസ്റ്റർ സി. കേശവനോട് ഞാൻ ചോദിക്കുന്നുവെന്നൊക്കെ കെ.ബാലകൃഷ്ണൻ പ്രസംഗിച്ചപ്പോൾ അച്ഛനെ പേരെടുത്ത് വിളിക്കുന്ന മകനോടുള്ള ദേഷ്യം മറച്ചുവയ്ക്കാനാകാതെ ആളുകൾ ഇറങ്ങിപ്പോയിട്ടുണ്ട്. കോഴഞ്ചേരി പ്രസംഗത്തിലൂടെ മലയാളികളെയാകെ ഹരം കൊള്ളിച്ച സി. കേശവന് മകന്റെ പ്രസംഗങ്ങളോട് പ്രിയമായിരുന്നു.

കമ്മ്യൂണിസത്തിൽ വേണ്ടത്ര വിപ്ലവവീര്യമില്ലെന്ന് കണ്ടെത്തലിനെ തുടർന്ന് റവല്യൂഷണറി സോഷ്യലിസം എന്ന പദ സമുച്ചയം കേരളത്തിൽ അവതരിപ്പിക്കുന്നതിൽ എൻ. ശ്രീകണ്ഠൻ നായർക്കൊപ്പം മുൻപന്തിയിൽ കെ. ബാലകൃഷ്ണനുമുണ്ടായിരുന്നു. കെ. ബാലകൃഷ്ണന്റെ പത്രാധിപത്യത്തിൽ അഞ്ച് വർഷത്തോളം പുറത്തിറങ്ങിയ 'കൗമുദി' ദിനപത്രം ആ പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്ക് നൽകിയ പങ്കും ചെറുതല്ല.

അച്ഛൻ ഉൾപ്പെടുന്ന ഒരു തലമുറയെ ആകെ ഹരം കൊള്ളിച്ച ബാലയണ്ണൻ ആയിരുന്നു കെ. ബാലകൃഷ്ണൻ. പലപ്പോഴും ആ വിളിപ്രായത്തെ കവച്ചുവച്ചു മുന്നോട്ട് പോയി. തന്നേക്കാൾ 21 വയസ് മൂപ്പുള്ള എ.കെ.ജിയെക്കൊണ്ട് പോലും ബാലയണ്ണാ എന്ന വിളിപ്പിക്കാൻ കെ. ബാലകൃഷ്ണന് സാധിച്ചു.

1954ൽ തിരുവനന്തപുരം രണ്ടാം മണ്ഡലത്തിൽ നിന്ന് തിരുക്കൊച്ചി നിയമസഭയിലേക്കായിരുന്നു കെ. ബാലകൃഷ്ണന്റെ ആദ്യ തിരഞ്ഞെടുപ്പ് വിജയം. പിന്നീട് ഒരു ഇടവേളയ്ക്ക് ശേഷം 1971 ലാണ് അദ്ദേഹം വീണ്ടും തിരഞ്ഞെടുപ്പ് രംഗത്തേക്ക് വന്നത്. അത്തവണ പാർലമെന്റിലേക്കായിരുന്നു മത്സരം. സുശീലാ ഗോപാലനെ തോൽപ്പിച്ച് അമ്പലപ്പുഴയിൽ നിന്ന് കെ. ബാലകൃഷ്ണൻ വിജയിച്ചു. തിരഞ്ഞെടുപ്പ് വിജയത്തിന് ശേഷമുള്ള ആദ്യ ഡൽഹിയാത്രയിൽ എതിർ സ്ഥാനാർത്ഥിയായ സുശീലയും ഭർത്താവ് എ.കെ.ജിയും ഒപ്പമുണ്ടായിരുന്നു. സംഭവബഹുലമായ ആ യാത്രയെക്കുറിച്ച് ചന്ദ്രികാ ബാലകൃഷ്ണൻ ജീവന്റെ നാദം എന്ന അവരുടെ ആത്മകഥയിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

സ്വന്തം പിതാവിന്റെ ആത്മകഥയ്ക്ക് അവതാരിക എഴുതിയ റെക്കോഡും കെ. ബാലകൃഷ്ണന് മാത്രം അവകാശപ്പെട്ടതാണ് സി. കേശവന്റെ ആത്മകഥയായ ജീവിതസമരത്തിന് 'അച്ഛന്റെ ഒരാജ്ഞ നിറവേറ്റുന്നു' എന്ന തലക്കെട്ടോടെയാണ് കെ. ബാലകൃഷ്ണൻ അവതാരിക എഴുതിയത്. ജീവിതസമരം വായനക്കാരുടെ മുൻപിൽ അവതരിപ്പിക്കാൻ സ്വന്തം മകനെക്കാൾ വലുതായി ആരുമില്ലെന്ന സി. കേശവന്റെ തീരുമാനം തന്നെ മതി കെ. ബാലകൃഷ്ണൻ എന്ന വ്യക്തിയെ വിലയിരുത്താൻ.

എല്ലാ നല്ല ഗുണങ്ങൾക്ക് മീതെ തന്റെ ജീവിതം കവർന്നെടുത്ത ഒരു ദുശ്ശീലമുണ്ടായിരുന്നു. മദ്യപാനം. അത് അദ്ദേഹത്തിന്റെ ജീവിത്തെ തന്നെ കാർന്നു തിന്നു. അവസാന കാലത്ത് ആ ദുശ്ശീലത്തോട് വിടപറഞ്ഞെങ്കിലും 59-ാം വയസിൽ ആ ജീവൻ പൊലിയാൻ അതും കാരണമായിത്തീർന്നിരിക്കാം.

മധുവിധു, പ്രേമം, സഹ്യാദ്രി സാനുക്കളിൽ, മഞ്ഞ ജലം, നിറമില്ലാത്ത മാരിവില്ല്, കാലയളവ് ഒരു വർഷം തുടങ്ങിയവ പ്രസിദ്ധീകരിച്ച കൃതികളിൽ ചിലതാണ്. എങ്കിലും കൗമുദിയിൽ പ്രസിദ്ധീകരിച്ചിട്ടുള്ള എത്രയോ ലേഖനങ്ങൾ അവ കാലഘട്ടത്തിന്റെ ചരിത്രം കൂടിയാണ്.

കൗമുദിയും ബാലകൃഷണനും മലയാളക്കരയിൽ ഒട്ടേറെ പ്രസിദ്ധീകരണങ്ങൾക്കും പ്രസാധകർക്കും മാതൃകയായിട്ടുണ്ട്. അതിലൊരാൾ മലയാളനാട് വാരികയുടെ ഉടമ എസ്. കെ നായരായിരുന്നു. മലയാളനാട് രാഷ്ട്രീയ വാരിക തുടങ്ങിയപ്പോൾ ആമുഖമായി എസ്. കെ എഴുതി: പത്രപ്രസിദ്ധീകരണം എന്ന ആശയം എന്റെ മനസ്സിൽ മുളപൊട്ടിയത് ഏതാണ്ട് രണ്ട് ദശാബ്ദങ്ങൾക്ക് മുമ്പാണ്. ശ്രീ. ബാലകൃഷ്ണനും അദ്ദേഹത്തിന്റെ കൗമുദിയുമായിരുന്നു അതിനുള്ള പ്രേരണ. ആ കുലീനദിക്കാരിയുടെ ഹൃദയമിടുപ്പ് നിലച്ചിട്ട് കാൽനൂറ്റാണ്ടാകുന്നു. കൃത്യമായി പറഞ്ഞാൽ ജൂലൈ 16ന് 25 വർഷം തികയും.

അദ്ദേഹം ലോകാരാധ്യനായിതീരുന്നത് വ്യക്തിത്വത്തിന്റെ ആ പ്രത്യേകഭാവം കൊണ്ടുതന്നെയാണ്. ആരുടെയെങ്കിലും പ്രീതിക്കുവേണ്ടി അദ്ദേഹം എന്നും ചെയ്തില്ല, ചെയ്തിരുന്നുമില്ല. വിദ്വേഷം ക്ഷണിച്ചുവരുത്താനായി എടുത്തുചാട്ടം നടത്തിയുമില്ല... ആ ശവകുടീരത്തിൽ തിരികൊളുത്തേണ്ട കാര്യമില്ല. അവിടമാകെ പ്രകാശമാണ്. അവിടെ ഞാൻ റീത്ത് സമർപ്പിക്കുന്നില്ല. കരിങ്കൽക്കട്ടകൾക്കുപോലും തടഞ്ഞുനിർത്താനാകാത്തവണ്ണം ആ കല്ലറയുടെ സൗരഭ്യം വിശ്വവ്യാപകമായി പരക്കുകയാണ്..

നിഷ്കാമ വിശ്വസ്നേഹത്തിന്റെ ദേവദൂതൻ എന്നപേരിൽ അന്തരിച്ച അമേരിക്കൻ പ്രസിഡന്റ് കെന്നഡിയെക്കുറിച്ച് കെ. ബാലകൃഷ്ണൻ എഴുതിയ ലേഖനം അവസാനിപ്പിക്കുന്നത് ഇങ്ങനെയായിരുന്നു. ഈ വരികൾ എഴുതിയ ബാലകൃഷ്ണന് ഇതിനേക്കാൾ മികച്ചൊരു വിശേഷണം എങ്ങിനെ നമുക്ക് കൊടുക്കാൻ കഴിയും.

കെ. ബാലകൃഷ്ണന്റെ സ്വന്തം കൈക്കൊണ്ട് ഒടുവിൽ കുറിച്ചത് എൻ. ശ്രീകണ്ഠൻ നായരുടെ സ്മരണയിൽ ഉൾപ്പെടുത്താൻ വേണ്ടി എഴുതിയ ലേഖനത്തിന്റെ തലവാചകമാണ്. ഇത് എഴുതി പൂർത്തിയാക്കാൻ അദ്ദേഹത്തിന് കഴിഞ്ഞതുമില്ല. ●



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.

## Homage



### കുൽദീപ് നയ്യാർ (1923 - 2018)

പത്രപ്രവർത്തകന്റെ സ്വതന്ത്ര ചിന്താഗതിയോടെ പത്രസ്വാതന്ത്ര്യത്തിനുവേണ്ടി നിലകൊണ്ട വ്യക്തിയായിരുന്നു കുൽദീപ്. അഭിഭാഷകൻ, പത്രപ്രവർത്തകൻ, പാർലമെന്റംഗം, മനുഷ്യാവകാശ പ്രവർത്തകൻ തുടങ്ങിയ നിലകളിൽ അഞ്ചു പതിറ്റാണ്ടിലേറെ നീണ്ടതായിരുന്നു നയ്യാരുടെ കർമമേഖല. 'അൻജാം' എന്ന ഉർദു പത്രത്തിലായിരുന്നു നയ്യാറുടെ പത്രപ്രവർത്തന ജീവിതത്തിന്റെ തുടക്കം. തുടർന്നു അമേരിക്കയിലെ ഇല്യൂനോവിലെ മെഡിൽ സ്കൂൾ ഓഫ് ജേർണലിസത്തിൽ നിന്ന് പത്രപ്രവർത്തനത്തിൽ ബിരുദമെടുത്തു. ഇന്ത്യയിൽ തിരിച്ചെത്തിയ നയ്യാർ കുറച്ചുകാലം കേന്ദ്ര സർവ്വീസിൽ ജോലി ചെയ്തു.

അടിയന്തരാവസ്ഥക്കാലത്ത് സർക്കാരിനെതിരായ റിപ്പോർട്ടുകൾ അദ്ദേഹത്തെ ഏറെ ശ്രദ്ധേയനാക്കി. അടിയന്തരാവസ്ഥക്കാലത്ത് ജയിൽവാസം അനുഭവിച്ചിട്ടുണ്ട്. ഇന്ത്യൻ എക്സ്പ്രസ് ദിനപത്രത്തിലായിരുന്നു നയ്യാർ അക്കാലത്ത് എഴുതിയിരുന്നത്. അദ്ദേഹത്തിന്റെ വരികൾക്കിടയിൽ (Between the lines) എന്ന പ്രതിവാരകോളം ലോകമെമ്പാടും വിവിധ ഭാഷകളിലായി എൺപതോളം മാധ്യമങ്ങളിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഡിസ്റ്റന്റ് നൈബേഴ്സ്: എ ടെയ്ൽ ഓഫ് സബ്കോണ്ടിനെന്റ്, ഇന്ത്യ ആഫ്റ്റർ നെഹ്റു, വാൾ അറ്റ് വാഗാ : ഇന്ത്യാ പാകിസ്താൻ റിലേഷൻഷിപ്പ്, ഇന്ത്യാ ഹൗസ് എന്നിവയാണ് പ്രധാന കൃതികൾ. 1990ൽ ബ്രിട്ടനിലെ ഇന്ത്യൻ ഹൈക്കമ്മീഷണറായി, 1996 ൽ ഐക്യരാഷ്ട്ര സംഘടനയിലെ ഇന്ത്യൻ പ്രതിനിധിയായി. 1997 ഓഗസ്റ്റിൽ രാജ്യസഭയിലേക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ടു. 95ാം വയസ്സിൽ 2018 ഓഗസ്റ്റ് 22 നു നിര്യാതനായി.



### ഡോ. കെ എസ് ഡേവിഡ് (1947- 2018)

ബോംബെ ടാറ്റാ ഇൻസ്റ്റിറ്റ്യൂട്ടിൽനിന്ന് മാനസികാരോഗ്യ വിഷയത്തിൽ ബിരുദാനന്തരബിരുദം നേടി. മദ്രാസ് ലൊയോള കോളേജിൽ അസിസ്റ്റന്റ് പ്രൊഫസറായി ഔദ്യോഗിക ജീവിതം ആരംഭിച്ചു. ദീർഘകാലം എറണാകുളം സെൻട്രൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ബിഹേവിയറൽ സയൻസിന്റെ ഡയറക്ടറായിരുന്നു. പത്തു വർഷം എറണാകുളം സിറ്റി ആശുപത്രിയിൽ സൈക്കോതെറാപ്പിസ്റ്റായിരുന്നു. നിരവധി പുസ്തകങ്ങൾ രചിച്ചിട്ടുണ്ട്. ഇടതുപക്ഷ സഹചാരിയായിരുന്ന അദ്ദേഹം എറണാകുളത്തെ പാർട്ടി പരിപാടികളിലും സാംസ്കാരിക രംഗത്തും സജീവ സാന്നിധ്യമായിരുന്നു. അന്ധവിശ്വാസങ്ങൾക്കും അനാചാരങ്ങൾക്കുമെതിരെ ധീരമായി പ്രതികരിച്ചിരുന്നു. മലയാളത്തിലെ ആദ്യത്തെ അഡ്വർടൈസിംഗ് ആന്റ് മാർക്കറ്റിംഗ് മാസികയായ എഫ്ക്ടീവ് ആഡ്കോമിന്റെ ഉപദേശകസമിതി അംഗമായി പ്രവർത്തിച്ചിരുന്നു. 70-ാം വയസ്സിൽ 2018 ഓഗസ്റ്റ് 23 നു നിര്യാതനായി.

## പ്രതികരണങ്ങൾ

ഇഫക്ടീവ് ആഡ്കോം ആഗസ്റ്റ് 2018 ലക്കത്തിൽ രവി വർമ്മൻ എന്ന സിനിമാട്ടോഗ്രാഫറുടെ ഹൃദയസ്പർശിയായ ഇന്റർവ്യൂ വായിക്കുകയുണ്ടായി. സ്വന്തം കഴിവുകൊണ്ട് പട്ടിണിയോട് പടവെട്ടി തന്റേതായ തനത് ശൈലിയിൽ ഇന്ത്യൻ സിനിമയുടെ DOPയിൽ മിന്നും താരമായി മാറിയ സിനിമാട്ടോഗ്രാഫർ രവി വർമ്മന്റെ ഹൃദയസ്പർശിയായ വാക്കുകൾ ഞങ്ങൾക്ക് പരിചയപ്പെടുത്തിയ ഇഫെക്ടീവ് ആഡ്കോമിനോട് തീർത്താൽ തീരാത്ത നന്ദിയുണ്ട്. സിനിമാട്ടോഗ്രാഫിയോട് അദ്ദേഹത്തിനുള്ള പ്രണയവും ഓരോ ഫ്രെയിമുകളിലും സ്വന്തം അമ്മയുടെ മുഖം കാണുന്ന അദ്ദേഹം അളവറ്റ ധനമുണ്ടായിട്ടും സ്വന്തം മാതാപിതാക്കളെ കണ്ടില്ലെന്ന് നടിയ്ക്കുന്ന ഈ സമൂഹത്തിന് മാതൃകയാകുന്ന ഒരു വ്യക്തിത്വം ആണെന്ന് നിസ്സംശയം പറയാം. സിനിമയേയും സിനിമാട്ടോഗ്രാഫിയേയും സ്നേഹിക്കുന്ന ഞങ്ങളെ പോലുള്ള സാധാരണ ജനങ്ങൾക്ക് പ്രചോദനമേകുന്ന ഒരു ലേഖനമായിരുന്നു ഇത്. ഇനിയും ഇതുപോലുള്ള മികവാർന്ന ഇന്റർവ്യൂകൾ ഇഫെക്ടീവ് ആഡ്കോമിൽ നിന്നും ഞങ്ങൾ പ്രതീക്ഷിക്കുന്നു.

ഹരികൃഷ്ണൻ ബി.
സ്നേഹ മേക്കോവർ ഫേളാർ
ശാസ്താംകോട്ട.

# ലോകം കീഴടക്കിയ ബ്രാൻഡ് നെയിമുകൾ



# ഫ്രിഡ്ജ്

അനേകം ബ്രാൻഡ് നെയിമുകളിൽ ഇറങ്ങിയിട്ടുള്ളതാണ് റഫ്രിജറേറ്ററുകൾ. പക്ഷേ അത് എല്ലാം തന്നെ ഫ്രിഡ്ജ് എന്നാണറിയപ്പെടുന്നത്. ഇന്ന കമ്പനിയുടെ ഫ്രിഡ്ജ് ഉണ്ടോയെന്നാണ് നാം അന്വേഷിക്കുക. തണുപ്പിക്കാനായി ആദ്യം നിർമ്മിച്ച ബ്രാൻഡ് റഫ്രിജറേറ്ററാണ് ഫ്രിഡ്ജ്.

സ്രഷ്ടാവിനേക്കാൾ പേരെടുക്കുകയും സൃഷ്ടാവിനെ വിസ്മൃതിയിലാക്കുകയും ചെയ്ത സൃഷ്ടികളുണ്ട്. ഉദാഹരണത്തിന് മൗഗ്ലി. ജംഗിൾ ബുക്ക് എന്ന കഥയിൽ ജനിച്ച കഥാപാത്രമാണ് മൗഗ്ലി. അവനെ സൃഷ്ടിച്ച കഥയെഴുതിയ റുഡ്യാഡ് ക്ലിംപ്ലിംഗിനെ അധികമാരും ഓർക്കുന്നില്ല. ഫാന്റവും മാൻഡ്രേക്കും വായിച്ചു രസിക്കുന്നവർ സൃഷ്ടാവ് ലീഫാക്കിനെ അറിയുകയില്ല. കാട്ടിലെ സാഹസികൻ ടാർസനെ അറിയുന്നവർ എഡ്ഗാർ റൈസ് ബറോസിനെ അറിയില്ല. ഷെർലേക് ഹോംസ് കഥകളും സിനിമകളും കണ്ട് അതിശയിക്കുന്നവർക്ക് സർ ആർതർ കോനൻ ഡോയലിനെ അറിയില്ല. ഡ്രാക്കുളക്കഥകേട്ട് ഞെട്ടിവിറയ്ക്കുന്നവർക്ക് ബ്രോം സ്റ്റോക്കറിനെ അറിയില്ല. എന്തിനേറെ രഹസ്യചാരനായ ജെയിംസ് ബോണ്ടിനെ അറിയുന്നവർ ഇയാൻ ഫ്ളമിംഗിനെ അറിയില്ല. അങ്ങനെ എത്രയോ! സൂപ്പർമാന്റേയും ബാറ്റ്മാന്റേയും സ്ഥതിയും ഇതുതന്നെ. അതുപോലെ ബ്രാൻഡ് നെയിമുകൾ പ്രോഡക്ടിന്റെ പേര് ആയി പ്രശസ്തി നേടിയിട്ടുണ്ട്. ജീപ്പ് ഒരു പ്രേഡ്ക്ടിന്റെ പേരാണ്. പിന്നീട് അതേ രൂപത്തിലിറങ്ങിയ വാഹനങ്ങളെയെല്ലാം ജീപ്പെന്നു വിളിക്കാൻ തുടങ്ങി. വില്ലീസ് ജീപ്പ് മഹേന്ദ്ര ജീപ്പ് എന്നൊക്കെ. പക്ഷേ ജീപ്പ് എന്നതൊരു ബ്രാൻഡാണ്. പുകവലിക്കുന്നവർ കടയിൽ ചെന്ന് ഒരു സിസർ എന്ന് ആവശ്യപ്പെട്ടാൽ ഏതെങ്കിലും ഒരു സിഗരറ്റു കിട്ടുന്ന കാലമുണ്ടായിരുന്നു. ഇന്നാണ് ആളുകൾ സിസേഴ്സ് എന്നും മറ്റുമുള്ള ബ്രാൻഡുകൾ പറഞ്ഞ് സിഗററ്റുകൾ വാങ്ങുന്നത്.

സിറോക്സ് ഒരു ബ്രാൻഡ് നെയിമാണ്. അതു പ്രചാരം നേടുകയും ചെയ്തു. പക്ഷേ പിന്നീടു വന്ന ഫോട്ടോസ്റ്റാറ്റ് മെഷീനുകളെയെല്ലാം ആളുകൾ സിറോക്സ് എന്നു വിളിക്കാൻ തുടങ്ങി. ആകാശത്തു ക്യാമറയുമായി പറന്ന ഉപകരണത്തിന് ഹെലിക്യാം എന്നു പേര്. പിന്നീടു വന്ന ഡ്രോൺ ഉൾപ്പെടെയുള്ള യന്ത്രങ്ങളെയും ആളുകൾ ഹെലിക്യാം എന്നു വിളിക്കാൻ തുടങ്ങി. ആ ഉപകരണത്തിന്റെ സ്വഭാവം 'ഹെലിക്യാം' എന്ന പേരിലുള്ളതായിരിക്കും അതിനു കാരണം.

അതുപോലെ അനേകം ബ്രാൻഡ് നെയിമുകളിൽ ഇറങ്ങിയിട്ടുള്ളതാണ് റഫ്രിജറേറ്ററുകൾ. പക്ഷേ അത് എല്ലാം തന്നെ ഫ്രിഡ്ജ് എന്നാണറിയപ്പെടുന്നത്. ഇന്ന കമ്പനിയുടെ ഫ്രിഡ്ജ് ഉണ്ടോയെന്നാണ് നാം അന്വേഷിക്കുക. തണുപ്പിക്കാനായി ആദ്യം നിർമ്മിച്ച ബ്രാൻഡ് റഫ്രിജറേറ്ററാണ് ഫ്രിഡ്ജ്.

അമേരിക്കയിലെ യെല്ലോ ഫീഡർ രോഗികൾക്ക് മുറി തണുപ്പിക്കാനുള്ള ഐസ് ഉണ്ടാക്കാൻ വേണ്ടിയാണ് ആദ്യത്തെ ഫ്രിഡ്ജ് ഉണ്ടാക്കിയത്. ഡോ.ജോൺ ഗോറി എന്ന ഫിസിഷ്യനാണ് അതിന്റെ സൃഷ്ടാവ്. പിന്നീടത് ഭക്ഷണ സാധനങ്ങൾ സൂക്ഷിക്കാനും ഉപയോഗിക്കാൻ തുടങ്ങി. പഴങ്ങളും ഇറച്ചിയും പായ്ക്കു ചെയ്തു സംരക്ഷിക്കാൻ ഐസ് ഉപയോഗിച്ചു.

റഫ്രിജറേറ്റർ എന്ന പദം 1600കളിൽ തന്നെ ഉപയോഗിച്ചു തുടങ്ങിയിരുന്നു. ലാറ്റിൻ ഭാഷയിൽ 'തണുപ്പ് ' എന്നതിന്റെ പദമാണ് ഫ്രിഗസ്. കാലം കഴിഞ്ഞപ്പോൾ ഫ്രിഗസിന്റെ വിശേഷണ പദം ഉപയോഗിക്കാൻ തുടങ്ങി.



ആൽഫ്രഡ് മെല്ലോവീസ്



നാഥാനിയേൽ ബി. വാലസ്

'ഫ്രിജിഡ്'. അതുപിന്നെ തണുപ്പിക്കുന്ന ഉപകരണത്തിന്റെ പേരായി ഫ്രിഡ്ജ്. 1750നും 1800നും ഇടയിൽ ആർട്ടിഫിഷ്യൽ റഫ്രിജറേറ്റർ നിർമ്മിക്കാൻ ശ്രമങ്ങൾ നടന്നിരുന്നു. 1834ൽ ആണ് ആദ്യത്തെ വേപ്പർ കംപ്രഷൻ സിസ്റ്റം റഫ്രിജറേറ്റർ നിർമ്മിച്ചത്. 1854ൽ വ്യാവസായികാടിസ്ഥാനത്തിലൂള്ള ഐസ് നിർമ്മാണ മെഷീനുണ്ടായി. 1913 ആയപ്പോഴെയ്ക്കും ഫ്രിഡ്ജ് വീടുകളിൽ എത്താൻ തുടങ്ങി.

## ആധുനിക ഫ്രിഡ്ജ്

റൈറ്റ് സ്റ്റേറ്റ് യൂണിവേഴ്സിറ്റിയിൽ പ്രസിദ്ധീകരിച്ച രേഖകൾ പ്രകാരം അമേരിക്കക്കാരനായ ഫ്രെഡ്.ഡബ്ല്യു.വുൾഫ് ആണ് ആദ്യത്തെ കൊമേഷ്യൽ ഇലക്ട്രിക്കൽ ഫ്രിഡ്ജ് നിർമ്മിച്ചത്. ആദ്യ വിൽപ്പന നടന്നത് 1913ലായിരുന്നു. മുകളിൽ ഐസ് ബോക്സോടുകൂടിയ ഒരു എയർ കൂൾഡ് റഫ്രിജറേറ്ററായിരുന്നു അത്. 1914ൽ മിഷിഗണിലുള്ള ഡെട്രോയിറ്റുകാരനായ നാഥാനിയേൽ ബി. വാലസ് എന്ന എഞ്ചിനീയർ ഇലക്ട്രിക്കൽ റഫ്രിജറേഷൻ യൂണിറ്റുണ്ടാക്കി. അത് പിന്നീട് വിഖ്യാത ബ്രാൻഡായ കെൽവിനേറ്ററിന്റെ ആദ്യ പടിയായി. 1918ൽ കെൽവിനേറ്റർ കമ്പനി ഓട്ടോമാറ്റിക് കൺട്രോൾ ഫ്രിഡ്ജ് മാർക്കറ്റിലിറക്കി.

1922ൽ സ്റ്റോക്ക് ഹോമിലെ റോയൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ വിദ്യാർത്ഥികളായിരുന്ന സ്വീഡൻകാരായ രണ്ടു സുഹൃത്തുക്കൾ ബൽട്ട്സർ വോൺ പ്ലേറ്റേൺ, കാൾമെന്റേഴ്സ് എന്നിവർ അബ്സോർപ്ഷൻ റെഫ്രിജറേറ്റർ കണ്ടുപിടിച്ചു. ഇലക്ട്രോളക്സ് കമ്പനി വിതരണം ചെയ്ത ആ യന്ത്രം ലോകം മുഴുവൻ വിജയം നേടി.

രണ്ടാം ലോകമഹായുദ്ധത്തിനുശേഷം ഫ്രിഡ്ജിന്റെ മാസ് പ്രൊഡക്ഷൻ ഉണ്ടാവുകയും ലോകംമുഴുവൻ പ്രചാരം നേടുകയും ചെയ്തു. ടെക്നോളജിയിൽ മാറ്റങ്ങൾ വരികയും ഡീഫ്രോസ്റ്റിംഗും ഓട്ടോമാറ്റിക് ഐസ്മേക്കിംഗും ഉണ്ടായി. ഇന്ന് നമ്മുടെ ദൈനം ദിന ജീവിതത്തെ നിയന്ത്രിക്കുന്ന യന്ത്രമായി ഫ്രിഡ്ജ്.

## ഫ്രിജിഡയർ അഥവാ ഫ്രിഡ്ജ് (Frigidaire)

ഫ്രിജിഡയർ ആണ് യുഎസ്സിലെ കൺസ്യൂമർ കൊമേഴ്സ്യൽ ഹോം അപ്ലയൻസസ് ബ്രാൻഡ്. നഥാനിയൽ ബി. വാൾസും ആൽഫ്രഡ് മെല്ലോവീസുമാണ് 1916ൽ അതു കണ്ടുപിടിച്ചത്. ഇന്ത്യയിലെ ഫോർട്ട് വെയിനിലെ ഗാർഡിയൻ റഫ്രിജറേറ്റർ കമ്പനിയായിരുന്നു നിർമ്മാതാക്കൾ. ലോകത്തിലെ പ്രധാനപ്പെട്ട ബ്രാൻഡുകളാണ് ഗഗ്ഗേനു (Gaggenau), സാംസങ്ങ് (Samsung), മിലേ (Miele), മെയ്ടാഗ് (May tag), ഫ്രിജിഡയർ (Frigidaire), എൽജി (LG), അമ്ന (Amana), വേൾപൂൾ (Whirlpool) തുടങ്ങിയവ.

ബാറ്റൺ ബോസ്

## പുസ്തക പരിചയം

# Hug Your Haters
by **Jay Baer**




എൺപതു ശതമാനത്തോളം കമ്പനികൾ പറയുന്നു അവർ നല്ല രീതിയിലുള്ള കസ്റ്റമർ സർവ്വീസ് നൽകുന്നുണ്ട് എന്ന് എന്നാൽ ഉപഭോക്താക്കളിൽ എട്ടുശതമാനം മാത്രമേ ഇത് സമ്മതിക്കുന്നുള്ളൂ. നിങ്ങളുടെ കസ്റ്റമർ സർവീസ് പുനർനിർമ്മിക്കുന്നതിലൂടെ ആ വിടവ് നികത്താൻ ഈ പുസ്തകം നിങ്ങളെ സഹായിക്കും.

സ്മാർട്ട്ഫോണുകളുടെയും സോഷ്യൽ മീഡിയയുടെയും സാർവലൗകികമായ ഇടപെടൽ മൂലം ഇപ്പോൾ കസ്റ്റമേഴ്സിന്റെ വികാരങ്ങൾ വേഗത്തിലും കൂടുതൽ പരസ്യമായും തുറന്നു പറയാൻ കഴിയും. ഈ പ്രവണതകൾ, പരാതികളിൽ ഉയർന്ന വർധനയും അനേകം ബിസിനസുകാരുടെ വിശ്വാസവും വർദ്ധിപ്പിക്കാൻ ഇടയാക്കി. എല്ലാ തരം ബിസിനസുകളിൽ നിന്നും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും ശ്രദ്ധാപൂർവ്വം ഗവേഷണം ചെയ്ത കേസുകൾ പഠിക്കുന്നതിലൂടെ എല്ലാ വിഭാഗങ്ങളെയും എങ്ങനെ കൈകാര്യം ചെയ്യണമെന്നത് ഈ പുസ്തകത്തിലൂടെ വിശദീകരിക്കുന്നു.

# തമിഴിലെ ആദ്യ ഫൗണ്ട് ഫൂട്ടേജ് സിനിമ 'അമാനുട' യുടെ പിന്നിൽ മലയാളികൾ



തമിഴിലെ ആദ്യത്തെ ഫൗണ്ട് ഫൂട്ടേജ് സിനിമയായ അമാനുട. എസ്.എസ്. ജിഷ്ണുദേവ് എന്ന യുവാവാണ് ഈ ചിത്രം സംവിധാനം ചെയ്തത്. ഒരു കൂട്ടം മലയാളി യുവതീ-യുവാക്കളാണ് ചിത്രത്തിന്റെ പിന്നിൽ പ്രവർത്തിക്കുന്നതെന്നതാണ് ഒരു പ്രത്യേകത. ഓസ്ട്രിയ മൂവി പ്രൊഡക്ഷൻസിന്റെ ബാനറിൽ അരുൺ രാജ് പൂത്തണൽ, പ്രവിത ആർ. പ്രസന്ന എന്നിവർ ചേർന്നാണ് ചിത്രം നിർമ്മിച്ചത്. ഹരികൃഷ്ണൻ ആണ് സിനിമയുടെ തിരക്കഥ രചിച്ചത്.

ഹോളിവുഡിൽ മാത്രം പരീക്ഷിച്ചിട്ടുള്ളതാണ് ഫൗണ്ട് ഫൂട്ടേജ് സിനിമ ഈ രീതിയിലുള്ള ആദ്യ തമിഴ് ചിത്രമാണ് അമാനുട. അദൃശ്യശക്തികളുടെ സാന്നിദ്ധ്യം എന്നാണ് അമാനുട എന്ന വാക്കുകൊണ്ട് ഉദ്ദേശിക്കുന്നത്. മൂവി ക്യാമറയിൽ ഷൂട്ട് ചെയ്യുന്ന ഫൂട്ടേജ് യാതൊരുവിധ എഡിറ്റിംഗും കളർ ഗ്രേഡിംഗും ഡബ്ബിംഗും ഗ്രാഫിക്സുമില്ലാതെ പ്രേക്ഷകർക്ക് മുന്നിലെത്തിക്കുന്ന രീതിയാണ് ഫൗണ്ട് ഫൂട്ടേജ്. മറ്റു സിനിമകളിലേതുപോലെ സ്പെഷ്യൽ ഇഫക്ട്, സ്റ്റണ്ട്, പശ്ചാത്തല സംഗീതം തുടങ്ങിയവയ്ക്ക് ഈ സിനിമയിൽ ഒട്ടും പ്രാധാന്യം നൽകിയിട്ടില്ല. എന്നാൽ ദൃശ്യ-ശ്രവ്യപരമായി ഏറെ പുതുമകൾ ഈ ചിത്രത്തിൽ കൊണ്ടുവന്നിട്ടുണ്ടെന്ന് അണിയറക്കാർ പറഞ്ഞു.

പ്രേക്ഷകർ കൂടി സിനിമയുടെ ഭാഗമായി മാറുന്ന രീതിയിലാണ് ഈ ഹൊറർ സിനിമ ഒരുക്കിയിരിക്കുന്നത്. അമാനുഷിക സാന്നിദ്ധ്യങ്ങളെ കുറിച്ച് പഠനം നടത്തുന്ന യുവതീ-യുവാക്കൾ കാട്ടിലെ കോട്ടയ്ക്കകത്ത് എത്തുന്നതിനെ തുടർന്നുണ്ടാകുന്ന സംഭവങ്ങളാണ് ഈ ചിത്രത്തിൽ പറയുന്നത്. പശ്ചാത്തല സംഗീതം ഇല്ലാത്തതുകൊണ്ട് തന്നെ ഈ ചിത്രത്തിൽ യഥാർത്ഥ സൗണ്ട് എഫക്ട്സിന് കൂടുതൽ പ്രാധാന്യം നൽകിയിരിക്കുന്നു. ശ്രമകരമായ ഈ ജോലി ഭംഗിയായി പൂർത്തിയാക്കിയത് സൗണ്ട് എഞ്ചിനീയറായ എൻ.ആർ വൈത്തീശ്വരൻ ആണ്. തിരുവനന്തപുരത്തെ മ്യൂസിക്ക് ഫാക്ടറി എന്ന സ്റ്റുഡിയോയിലാണ് സിനിമയുടെ ശബ്ദലേഖനവും സൗണ്ട് എഫക്ട്സും ശബ്ദമിശ്രണവും വിജയകരമായി പൂർത്തിയാക്കിയത്.

ലോകത്തിലെ ആദ്യത്തെ സെൽഫി ഷോർട്ട് ഫിലിമിലൂടെ പ്രശസ്തനായ അനസ് റഹിം, ശിവപ്രസാദ്, ഹരികൃഷ്ണൻ, സഖിൽ മിഖദാദ്, ശ്രീജിത്ത്, സിയ, ആര്യ എന്നീ പുതുമുഖങ്ങളാണ് ചിത്രത്തിൽ പ്രധാന വേഷങ്ങളിലെത്തുന്നത്. സിനിമാട്ടോഗ്രാഫിയും നിർവഹിച്ചിരിക്കുന്നത് സംവിധായകൻ എസ്.എസ്.ജിഷ്ണു ദേവ് തന്നെയാണ്.

ഈ സിനിമയുടെ പ്രൊമോഷൻ ഗാനം എഴുതി നൽകിയത് നവാഗതനായ നിതിൻ നോബിൾ ആണ്. സാതിഷ്ദേവ്, അഡ്വ. ഗായത്രി നായർ എന്നിവരാണ് ഗാനം ആലപിച്ചത്.

മേക്കപ്പ്: അരുൺ രാമപുരം. കോസ്റ്റ്യൂംസ്: റോജ മിറിയം. കലാ സംവിധാനം: പ്രശാന്ത് ദിവാകരൻ. അസോസ്സിയേറ്റ് ഡയറക്ടർ: രാജേഷ് വടകോട്. പ്രൊഡക്ഷൻ മാനേജർ: വിശാഖ് കൃഷ്ണ എ.എം.പി. പ്രൊഡക്ഷൻ എക്സിക്യൂട്ടീവ്: അർജ്ജുൻ ഹരീന്ദ്രനാഥ്. പി. ആർ.ഒ: റഹിം പനവൂർ. ട്രെയിലർ എഡിറ്റിംഗ്: സ്റ്റീഫൻ ഗ്രാന്റ്. അസിസ്റ്റന്റ് ഡയറക്ടർ: അരവിന്ദ് സൂരജ്. ലൈൻ പ്രൊഡ്യൂസേഴ്സ്: ആർട്ടിസ്റ്റ് ഫിലിംസ്, ജെ.കെ. പിക്ചേഴ്സ് അജയ്കുമരൻ

# ഹ്രസ്വ ചലച്ചിത്രം ഹന്ന



അനാഥത്വം അടിച്ചേൽപ്പിക്കപ്പെട്ട ഒരു പെൺകുട്ടിയെക്കുറിച്ചുള്ള ഹ്രസ്വ ചലച്ചിത്രം 'ഹന്ന' സി.ഡി പ്രകാശനം തിരുവനന്തപുരം തൈക്കാട് ഭാരത് ഭവനിൽ നടന്നു. ചലച്ചിത്ര നടൻ ഇന്ദ്രൻസ് ഹ്രസ്വ ചലച്ചിത്ര പ്രദർശനത്തിന്റെ ഉദ്ഘാടനം നിർവഹിച്ചു. ഭാരത് ഭവൻ മെമ്പർ സെക്രട്ടറി പ്രമോദ് പയ്യന്നൂർ ഇന്ദ്രൻസിന് സി.ഡി നൽകി പ്രകാശനം ചെയ്തു. കോൺടാക്ട് പ്രസിഡന്റ് താജ് ബഷീർ അധ്യക്ഷനായിരുന്നു. മായാസ് സിനിമാസിന്റെ ബാനറിൽ മായാ സുകു നിർമിച്ച ഈ ഹ്രസ്വ ചിത്രം പ്രേം വിശാൽ ആണ് സംവിധാനം ചെയ്തത്.

ഇന്ദ്രജിത്ത്, രാമചന്ദ്രൻ വെട്ടിയറ, അനിൽ വെഞ്ഞാറമൂട്, ഗോപൻ പനവിള ആനന്ദ് എസ്, മായാസുകു, ദേവിശ്രീ, കെ.പി.എ.സി ലീലാമണി, ടിങ്കിൾ ജോബിൻ, മഞ്ജുബിജു എന്നിവരാണ് താരങ്ങൾ. സ്ക്രിപ്റ്റ് : മിനി ബെന്നി. ഛായാഗ്രഹണം : ജയിംസ് ക്രിസ്. എഡിറ്റർ : അനൂപ് തുളസീധരൻ. കലാസംവിധാനം: ആനന്ദ്.എസ്, ജാക്സൺജി.തോമസ്. പ്രൊഡക്ഷൻ കൺട്രോളർ: മായാസുകു. പി. ആർ.ഒ: റഹിം പനവൂർ. മേക്കപ്പ്: പ്രഭാകരൻ പൂജപ്പുര. കോസ്റ്റ്യൂംസ്: സൂര്യ ശ്രീകുമാർ. പശ്ചാത്തല സംഗീതം, ശബ്ദമിശ്രണം: രതീഷ കൃഷ്ണ. അസോസിയേറ്റ് ക്യാമറാമാൻ: ജോയ് സേവ്യർ. ഏരിയൽ സിനിമാട്ടോഗ്രാഫി: അഭിലാഷ് അശോകൻ. യൂണിറ്റ്: സൂര്യ വിഷ്വൽ മീഡിയ. പ്രൊഡക്ഷൻ എക്സിക്യൂട്ടീവ്: ശ്രീകുമാർ ലാൽ. സ്റ്റിൽസ് ഗോപൻ പനവിള. അസിസ്റ്റന്റ് ഡയറക്ടർ: ആകാശ്. സ്റ്റുഡിയോ: ന്യൂ ടിവി. ക്യാമറ അസിസ്റ്റന്റുമാർ: അദ്വൈത് ഊരുട്ടമ്പലം, ശേഖർ.

# വൺ ഡേ ഡ്രൈവിംഗ്




ഇടുക്കിയുടെ പശ്ചാത്തലത്തിൽ നാട്ടിൻപുറത്തെ പ്രണയകഥ പറയുന്ന ചിത്രമാണ് വൺ ഡേ ഡ്രൈവിംഗ്. സംഭാഷണം എഴുതി ചിത്രം സംവിധാനം ചെയ്യുന്നത് സ്നോബ അലക്സ് ആണ്. ഷേബ ആന്റ് ഫേബ വിഷ്വൽ മീഡിയയുടെ ബാനറിൽ റിൻസി സനീഷ് ആണ് ചിത്രം നിർമിക്കുന്നത്. ചിത്രത്തിന്റെ ലൈൻ പ്രൊഡ്യൂസറായ അലക്സ് തങ്കച്ചൻ ആണ് കഥയും തിരക്കഥയും രചിക്കുന്നത്. അശ്രദ്ധയോടെയുള്ള ഡ്രൈവിംഗ് മൂലമുണ്ടാകുന്ന നഷ്ടത്തെ ചൂണ്ടിക്കാട്ടുന്ന ചിത്രം കൂടിയാണിത്. എം.എൽ. എ മാരായ സജി ചെറിയാൻ, അഡ്വ. എ.എം.ആരിഫ്, റോഷി അഗസ്റ്റിൻ, രാജു എബ്രഹാം എന്നിവർ ഈ ചിത്രത്തിൽ അഭിനയിക്കുന്നുവെന്നതാണ് പ്രധാന പ്രത്യേകത. രാജു എബ്രഹാം ഗതാഗത മന്ത്രിയായും റോഷി അഗസ്റ്റിൻ എം.എൽ.എ യായും അഡ്വ. എ.എം. ആരിഫ് ബാങ്ക് മാനേജരായും സജി ചെറിയാൻ ട്രാൻസ്പോർട്ട് കമ്മീഷണറായും ഈ ചിത്രത്തിൽ കഥാപാത്രങ്ങളാകുന്നു. പാനാട് ഗ്രാമപഞ്ചായത്ത് സ്റ്റാൻഡിംഗ് കമ്മിറ്റി ചെയർമാൻ ജോജി പാലങ്ങാട്ടിൽ, പന്തളം ബ്ലോക്ക് പഞ്ചായത്ത് അംഗം പിങ്കി ശ്രീധർ എന്നിവരും ഈ സിനിമയിൽ അഭിനയിക്കുന്നുണ്ട്.

ഹരീഷ് കണാരൻ, കോട്ടയം പ്രദീപ്, ഇടവേള ബാബു, കൊല്ലം തുളസി, പ്രൊഫ.അലിയാർ, ഷോബി തിലകൻ, കൊച്ചുപ്രേമൻ, മനുവർമ്മ, അഖിൽ നായർ, വേണു അമ്പലപ്പുഴ, ഷംനാദ്ഖാൻ, സേതുലക്ഷ്മി, ചാർമിള, പൊന്നമ്മ ബാബു, സലീമ, കാലടി ഓമന, കനകലത, റിൻസി സനീഷ് തുടങ്ങിയവരാണ് പ്രധാന താരങ്ങൾ.

ചിത്രത്തിന്റെ പൂജയും സ്വിച്ച് ഓൺ ചടങ്ങും തിരുവനന്തപുരം ചിത്രാഞ്ജലി സ്റ്റുഡിയോയിൽ നടന്നു. മന്ത്രി അഡ്വ. കെ.രാജു ദീപം തെളിയിച്ചു. അദ്ദേഹം സ്വിച്ച് ഓൺ കർമവും നിർവഹിച്ചു. വാഹനാപകടം കുടുംബത്തിന്റെ തന്നെ നഷ്ടമായി മാറുമെന്ന് അദ്ദേഹം പറഞ്ഞു. നന്മ ചെയ്യുന്ന സദുദ്ദേശ്യ സിനിമകൾ നാടിന്റെ ആവശ്യമാണെന്ന് മന്ത്രി അഭിപ്രായപ്പെട്ടു. ഗതാഗത മന്ത്രിയായി രാജു എബ്രഹാം ആദ്യ ഷോട്ടിൽ അഭിനയിച്ചു.

കൊല്ലം തുളസി, ആർ. സോമശേഖരൻ, രാജീവ് ആലുങ്കൽ, പിങ്കി ശ്രീധർ, ഡോ. പ്രീത, അലക്സ് തങ്കച്ചൻ, സ്നോബ അലക്സ്, ബേബി ഷേബ, ബേബി ഫേബ തുടങ്ങിയവർ സംസാരിച്ചു. പ്രൊഫ. അലിയാർ, ഷോബി തിലകൻ, രഞ്ജിത് രാജ്, പപ്പൻ പയറ്റുവിള, മനുവർമ്മ, കെ.കെ. സുധാകരൻ, ശെൽവൻ തമലം, സേതുലക്ഷ്മി, കാലടി ഓമന, ടി.ടി ഉഷ, കനകലത, ഡോ. നിധിമോൾ തുടങ്ങി നിരവധി പ്രമുഖർ ചടങ്ങിൽ സംബന്ധിച്ചു.

നല്ല സന്ദേശം നൽകുന്നതും സിനിമയിൽ ഇതുവരെയും കാണാത്തതുമായ കാര്യങ്ങളാണ് ഈ സിനിമയിൽ ഉൾപ്പെടുത്തിയിട്ടുള്ളതെന്ന് സംവിധായിക പറഞ്ഞു.

ഛായാഗ്രഹണം: അരുൺ റ്റി.വി.കൃഷ്ണ. ഗാനരചന: രാജീവ് ആലുങ്കൽ. സംഗീതം: ആർ സോമശേഖരൻ. ഗായകൻ: വിജയ് യേശുദാസ്. കലാസംവിധാനം: ഹരി. പ്രൊഡക്ഷൻ കൺട്രോളർ: ഹരി വെഞ്ഞാറമൂട്. പി.ആർ.ഒ: റഹിം പനവൂർ. മേക്കപ്പ്: ബിജു പോത്തൻകോട്. എഡിറ്റിംഗ്: ജയചന്ദ്രകൃഷ്ണ. അസോസ്സിയേറ്റ് ഡയറക്ടർ: നിസാർ എരുമേലി. പ്രൊഡക്ഷൻ എക്സിക്യൂട്ടീവ്: അരുൺ വി.റ്റി. കോ-ഓർഡിനേറ്റർ: വേണു അമ്പലപ്പുഴ. സൗണ്ട് ഡിസൈൻ: കൃഷ്ണനുണ്ണി. ലൊക്കേഷൻ മാനേജർ: മനോജ് കുമ്പനാട്. ഫിനാൻസ് കൺട്രോളർ: ജോജി പാലങ്ങാട്ടിൽ. സ്റ്റുഡിയോ: ചിത്രാഞ്ജലി.

---

# വസന്തകാലത്തെ പൂമരങ്ങൾ

വിവിധ മേഖലകളിൽ അതുല്യ സംഭാവന നൽകിയവരെക്കുറിച്ച് കേരളവിഷൻ ന്യൂസ് ചാനൽ അവതരിപ്പിക്കുന്ന പരിപാടിയാണ് വസന്തകാലത്തെ പൂമരങ്ങൾ. സിനിമ പി.ആർ.ഒ റഹിം പനവൂർ ആണ് പരിപാടിയുടെ അവതാരകൻ. ഞായറാഴ്ച ഉച്ചയ്ക്ക് 1.30 നാണ് ഇതിന്റെ സംപ്രേഷണം. ചൊവ്വാഴ്ച രാത്രി 8 മണിക്കും വ്യാഴാഴ്ച രാവിലെ 9.30 നും ശനിയാഴ്ച വൈകിട്ട് 3 മണിക്കും പുനഃസംപ്രേഷണവും ഉണ്ട്.





# ആപ്പിളും ഐഫോണും പിക്സാറുമായി ലോകത്തെ മാറ്റി പ്രതിഷ്ഠിച്ച സ്റ്റീവ് ജോബ്സ്

**ഭാഗം –8**

പേഴ്സണൽ കമ്പ്യൂട്ടറുകൾ, സംഗീതം, ആനിമേഷൻ ചലച്ചിത്രങ്ങൾ, ടാബ്ലെറ്റ്, ഫോണുകൾ, ഡിജിറ്റൽ പബ്ലിഷിംഗ്, കമ്പ്യൂട്ടിംഗ് എന്നീ വ്യവസായങ്ങളിൽ വിപ്ലവം സൃഷ്ടിച്ച് ലോകത്തെ മാറ്റിമറിച്ച സർഗ്ഗാത്മക പ്രതിഭയായ സ്റ്റീവ് ജോബ്സിനെപ്പറ്റിയുള്ള ലേഖന പരമ്പര.

സ്റ്റീവ് ജോബ്സ് കാമുകി ക്രിസാൻ ബ്രെണ്ണനോടൊപ്പം ഇണങ്ങിയും പിണങ്ങിയും കഴിഞ്ഞുകൂടി, ഇതിനിടയിൽ അവൾ സുഹൃത്ത് ഗ്രെഗ് കാൽഹോണുമായി അടുപ്പത്തിലായി. എഴുപതുകളിലെ ഹിപ്പികളുടെ സ്ഥിതി അതായിരുന്നു. പരസ്പരം മാറിമാറി ജീവിക്കും. ക്രിസാൻ കാൽഹോണുമൊത്ത് ഇന്ത്യയിലേക്കൊരു യാത്രയും നടത്തി. സ്റ്റീവ് തടയാൻ ശ്രമിച്ചെങ്കിലും ഇരുവരും ചെവിക്കൊണ്ടില്ല. ഒരു വർഷത്തോളം നീണ്ട യാത്രക്കുശേഷം ഇരുവരും പിരിഞ്ഞു.

## ജോബ്സ് പിതാവാകുന്നു

ജോബ്സ് കുപെർട്ടിനോയിൽ ഒരു വാടക കെട്ടിടത്തിലേക്കു താമസം മാറ്റിയിരുന്നു. ഡാനിയേൽ കോട്ട്കെയും ഒപ്പമുണ്ടായിരുന്നു. ക്രിസാനും പഴയ കാമുകന്റെ വീട്ടിൽ താമസത്തിനെത്തി. ഏതാനും മാസങ്ങൾക്കുള്ളിൽ ക്രിസാൻ ബ്രെണ്ണൻ ഗർഭിണിയായി. ഇണങ്ങിയും പിണങ്ങിയും കഴിഞ്ഞിരുന്ന അവർ എങ്ങനെയാണ് ഒന്നിച്ചു താമസിക്കേണ്ടതെന്നോ എങ്ങനെയാണ് പിരിഞ്ഞ് പോകേണ്ടതെന്നോ അറിയാത്ത അവസ്ഥയിലായിരുന്നു. ക്രിസാനെയോ അവളുടെ ഗർഭത്തെയോപ്പറ്റി ജോബ്സിനു താൽപര്യമില്ലായിരുന്നു. തനിക്കിഷ്ടമില്ലാത്ത കാര്യങ്ങളെ തീർത്തും അവഗണിക്കുന്നതു പോലെ ഇക്കാര്യത്തിലും ജോബ്സ് കാമുകിയുടെ ഗർഭം അറിഞ്ഞില്ലന്നു ഭാവിച്ചു. അവളോടൊപ്പം തന്നെപ്പോലെ മറ്റുള്ളവരും ഉറങ്ങാറുണ്ടെന്നും കുഞ്ഞിന്റെ പിതാവ് താനല്ലെന്നും പറഞ്ഞു.

ക്രിസാൻ ഗർഭം അലസിപ്പിക്കുന്നതിനെ സ്റ്റീവ് അനുകൂലിച്ചു. പക്ഷേ അവളതു ചെയ്തില്ല. സ്വന്തം പശ്ചാത്തലം മറക്കാതിരുന്ന ജോബ്സ് കുഞ്ഞിനെ ദത്തു നൽകുന്നതിനെ എതിർത്തു. ജോബ്സിനും ക്രിസാനും ഇരുപത്തിമൂന്നു വയസ്സായിരുന്നു പ്രായം. അബ്ദുൾ ഫത്താ ജൻഡാലിക്കും ജോവാൻ സ്കീബിളിനും ജോബ്സ് ജനിച്ചതും ഇതേ പ്രായത്തിലായിരുന്നു.

ജോബ്സ് അവഗണിച്ചെങ്കിലും റോബർട്ട് ഫ്രീഡ്ലാന്റും എലിസബത്ത് ഹോംസും സുഹൃത്തുക്കളും ക്രിസാനെ സഹായിച്ചു. ഓറിഗണിലെ ഒരു മിഡ്വൈഫിനെ സഹായത്തിനാക്കി. 1978 മേയ് മാസം 17–ാം തീയതി അവൾ ഒരു പെൺകുഞ്ഞിനു ജന്മം നൽകി. കുഞ്ഞിനെ കാണാനും പേരിടാനുമായി മൂന്നു ദിവസം കഴിഞ്ഞപ്പോൾ ജോബ്സ് എത്തി. പേരിന്റെ അവസാനം ജോബ്സ് എന്നു ചേർക്കാതെ ലിസാ നിക്കോൾ ബ്രെണ്ണൻ എന്നു പേരിട്ട് സ്റ്റീവ് അന്നു തന്നെ മടങ്ങിപ്പോയി.

കൊച്ചു ലിസ്സയ്ക്ക് ഒരു വയസ്സായപ്പോൾ പിതൃത്വ പരിശോധനയ്ക്ക് സ്റ്റീവ് സമ്മതിച്ചു. അതുവരെ മെൻലോപാർക്കിലെ ഒരു പഴയ വീട്ടിലാണ് ക്രിസാനും മ

കളും താമസിച്ചിരുന്നത്. സർക്കാരിന്റെ സഹായം പറ്റിയാണ് അവർ ജീവിച്ചിരുന്നത്. ജീവിതം തള്ളി നീക്കാൻ വിഷമമായപ്പോൾ ക്രിസാൻ കുഞ്ഞിന്റെ പിതൃത്വം തെളിയിക്കണമെന്നും ചിലവിനു കൊടുക്കണമെന്നും ആവശ്യപ്പെട്ട് കേസുകൊടുത്തു. അന്ന് ഡി.എൻ.എ. ടെസ്റ്റുകൾ കുറവായിരുന്നു. സത്യം അറിയാൻ സ്റ്റീവിനും ആഗ്രഹമുണ്ടായി. ടെസ്റ്റിന്റെ ഫലം 94.41 ശതമാനമായിരുന്നു. കുട്ടിയുടെ ചിലവിന് 385 ഡോളർ പ്രതിമാസം നൽകാൻ കാലിഫോർണിയ കോടതി വിധിച്ചു.

## കോടീശ്വരൻ

തന്റെ സ്വന്തം പേരിൽ ഒരു യന്ത്രം വേണം എന്ന വാശിയിലാണ് ജോബ്സ് ആപ്പിൾ III നിർമ്മിച്ചത്. 1980 മേയ് മാസത്തിൽ വിപണിയിലിറക്കിയ അത് പരാജമായിരുന്നു. തുടർന്ന് ജോബ്സ് ഹ്യൂലെറ്റ് പക്കാർഡ് കമ്പനിയിലെ രണ്ട് എഞ്ചിനീയർമാരുമായി ചേർന്ന് 'ലിസ' രൂപകൽപ്പന ചെയ്തു. അതും പരാജയമായി. ശക്തിയേറിയ പുതിയ മൈക്രോപ്രോസസർ വേണ്ടപോലെ ഉപയോഗിക്കാൻ വോസ്നിയാക്കിന്റെയത്രയും ബുദ്ധിശക്തിയില്ലാത്ത എഞ്ചിനീയർമാർക്കു കഴിഞ്ഞില്ലെന്ന് സ്റ്റീവിനും മനസ്സിലായി.

1980 ഡിസംബറിൽ ആപ്പിളിന്റെ മൂല്യം 179കോടി ഡോളറായി ഉയർന്നു! ആപ്പിൾ പറിച്ചു നടന്ന സ്റ്റീവ് കോടീശ്വരനായി. സ്റ്റീവിന്റെ പക്കലുണ്ടായിരുന്ന ഓഹരികളുടെ വില 256 മില്യൻ ഡോളറായിരുന്നു!

75,000 ഡോളർ വിലയുള്ള ഓഹരികൾ സ്റ്റീവ് മാതാപിതാക്കളായ പോളിനും ക്ലാരയ്ക്കും നൽകി. അതിൽ ഒരു ഭാഗം വിറ്റു കിട്ടിയ പണം കൊണ്ട് അവർ ലോസ് ആൾട്ടോസിലെ വീടിന്റെ കടം വീട്ടി. ആപ്പിളിന്റെ വിജയത്തോടെ അതിന്റെ സ്ഥാപകനും പ്രശസ്തനായി.

ആപ്പിളിൽ അച്ചടക്കം നടപ്പാക്കാനായി മൈക്ക് മെർക്കുലയും മൈക്ക് സ്കോട്ടും 1989 സെപ്തംബറിൽ ഒരു രഹസ്യ പദ്ധതി തയ്യാറാക്കി. മുൻ എച്ച്.പി.എഞ്ചിനീയർ ജോൺ കൗച്ചിനെ ലിസ ഡിവിഷന്റെ മാനേജരാക്കി. അങ്ങനെ സ്വന്തം മകളുടെ പേരിട്ട കമ്പ്യൂട്ടർ ഡിവിഷന്റെ നിയന്ത്രണം ജോബ്സിനു നഷ്ടപ്പെട്ടിരുന്നു.

## മാകിന്റോഷ്

ലിസ പ്രൊജക്ടിൽ നിന്ന് ഒഴിവാക്കപ്പെട്ടപ്പോൾ സ്വന്തം വ്യക്തിമുദ്ര പതിപ്പിക്കാൻ വേണ്ടി സ്റ്റീവ് മാകിന്റോഷ് പദ്ധതി ആവിഷ്ക്കരിച്ചു. ആപ്പിൾ II ന് ഒരു മാനുവൽ എഴുതിയുണ്ടാക്കാൻ വേണ്ടിയാണ് സ്റ്റീവ് ജെഫ്റാസ്കിനെ വിളിച്ചത്. പിന്നീടദ്ദേഹം ആപ്പിൾ പ്രസിദ്ധീകരണ വിഭാഗത്തിന്റെ മാനേജരായി. സാധാരണക്കാർക്കുവേണ്ടി ചെലവുകുറഞ്ഞ കമ്പ്യൂട്ടർ നിർമ്മിക്കുകയായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. അതിനു തനിക്ക് ഇഷ്ടപ്പെട്ട ഇനം ആപ്പിളിന്റെ പേരായ 'മാക് – ഇന്റോഷ്' എന്നു പേരു നൽകി. മാക് ഇന്റോഷ് ലബോറട്ടറി എന്ന പേരിൽ ഒരു ഓഡിയോ ഉപകരണ കമ്പനിയുണ്ട്. പേരിലെ അക്ഷരങ്ങളിൽ ചെറിയമാറ്റം വരുത്തി (Mc Intosh, Macintosh) 'മാകിന്റോഷ്' എന്നാക്കി.

അഞ്ച് ഇഞ്ച് സ്ക്രീനും തീരെ വിലയും ശക്തിയും കുറഞ്ഞ മോട്ടോറോള 6809 മൈക്രോ പ്രോസസറും ഉപയോഗിച്ച് 1000 ഡോളർ വിലവരുന്ന സ്ക്രീനും കീബോർഡും കമ്പ്യൂട്ടറും ഉൾപ്പെടുന്ന ഒറ്റ യൂണിറ്റായിരുന്നു ജെഫ് റാസ്കിൻ പ്ലാൻ ചെയ്തത്. ഓരോ കുടുംബത്തിലും ഓരോ പേഴ്സണൽ കമ്പ്യൂട്ടർ, അതായിരുന്നു റാസ്കിന്റെ ലക്ഷ്യം. സ്റ്റീവ് ജോബ്സ് ഈ പ്രോജക്റ്റിൽ ആകൃഷ്ടനായതോടെ റാസ്കിനുമായി സംഘർഷം ഉടലെടുത്തു. ശക്തി കൂടിയ മോട്ടറോള 68000 തന്നെ മാക്കിൽ സ്റ്റീവ് ഉപയോഗിച്ചു. തന്റെ മേൽക്കോയ്മ നേടി. റാസ്കിൻ പിരിഞ്ഞു പോയി.

പുറമെ കാണുന്ന ഭാഗങ്ങൾ പോലെ അകമേയുള്ള ഭാഗങ്ങൾക്കും മനോഹാരിതയുണ്ടാകണമെന്ന് സ്റ്റീവ് നിർബന്ധം പിടിച്ചു. മാകിന്റോഷിന്റെ അന്തർഭാഗത്തുള്ള സർക്യൂട്ട് ബോർഡിന്റെ കാര്യത്തിലും ഈ തീരുമാനമുണ്ടായിരുന്നു. പാക്കേജിംഗിന്റെയും അവതരണത്തിന്റെയും പ്രാധാന്യം മൈക്ക് മെർക്കുലയിൽ നിന്നാണ് സ്റ്റീവ് മനസ്സിലാക്കിയത്. പുറംകവർ കൊണ്ട് വായനക്കാരൻ പുസ്തകത്തെ വില മതിക്കുന്നതു പോലെ മാകിന്റോഷിന്റെ വർണ്ണ ഭംഗിയുള്ള പെട്ടി കണ്ട് ആകൃഷ്ടരാകണം.

മാക്കിന്റെ ഡിസൈനിംഗിൽ സ്റ്റീവ് ഏറെ ശ്രദ്ധിച്ചു. ഒറ്റ നോട്ടത്തിൽ ഒരു മനുഷ്യ മുഖത്തിന്റെ രൂപമുണ്ടായിരുന്ന അത് സൗഹാർദ്ദപൂർണ്ണമായിരിക്കുമെന്ന് അദ്ദേഹത്തിനു തോന്നി. മറ്റു കമ്പ്യൂട്ടറുകളെ അപേക്ഷിച്ച് വീതി കുറഞ്ഞ് ഉയരം കൂടി ഒരു ശിരസ്സിന്റെ രൂപമുണ്ടായി. ഡിസ്ക് ഡ്രൈവ് സ്ക്രീനിനു താഴെയാക്കിയതായിരുന്നു കാരണം. സൗമ്യമായൊരു താടിയെല്ലു പോലെയാണ് താഴെയുള്ള ചെറിയ വളവ്. സ്റ്റീവ് അതിന്റെ നെറ്റിയിൽ ചില മാറ്റങ്ങൾ വരുത്തി.

പുറമെ കാണുന്ന ഭാഗങ്ങൾ പോലെ അകമേയുള്ള ഭാഗങ്ങൾക്കും മനോഹാരിതയുണ്ടാകണമെന്ന് സ്റ്റീവ് നിർബന്ധം പിടിച്ചു. മാകിന്റോഷിന്റെ അന്തർഭാഗത്തുള്ള സർക്യൂട്ട് ബോർഡിന്റെ കാര്യത്തിലും ഈ തീരുമാനമുണ്ടായിരുന്നു. പാക്കേജിംഗിന്റെയും അവതരണത്തിന്റെയും പ്രാധാന്യം മൈക്ക് മെർക്കുലയിൽ നിന്നാണ് സ്റ്റീവ് മനസ്സിലാക്കിയത്. പുറംകവർ കൊണ്ട് വായനക്കാരൻ പുസ്തകത്തെ വില മതിക്കുന്നതു പോലെ മാകിന്റോഷിന്റെ വർണ്ണ ഭംഗിയുള്ള പെട്ടി കണ്ട് ആകൃഷ്ടരാകണം. ഡിസൈൻ അംഗീകരിക്കപ്പെട്ടപ്പോൾ ജോബ്സ് മാകിന്റോഷ് ഗ്രൂപ്പിന് ഒരു ആഘോഷം സംഘടിപ്പിച്ചു. ഒരു കടലാസ്സ് ഷീറ്റിൽ ഓരോരുത്തരെക്കൊണ്ടും ഒപ്പിടുവിച്ചു. മദ്ധ്യഭാഗത്ത് സ്റ്റീവും ഒപ്പിട്ടു. ഓരോ മാകിന്റോഷിനുള്ളിലും ആ പേരുകൾ കൊത്തിവെപ്പിച്ചു. യഥാർത്ഥ കലാകാരന്മാർ അവരുടെ സൃഷ്ടിയിൽ കയ്യൊപ്പു ചാർത്താറുണ്ടെന്നു പറഞ്ഞ് സ്റ്റീവ് ഷാമ്പെയ്ൻ പകർന്നു.

ആപ്പിൾ വളർന്നുകൊണ്ടിരുന്നു അതു നടത്തിക്കൊണ്ടുപോകാനുള്ള കഴിവ് തനിക്കില്ലെന്ന് സ്റ്റീവ് ജോബ്സിനറിയാമായിരുന്നു. മൈക്ക് മർക്കുലയ്ക്ക് പ്രസിഡന്റാകാൻ താൽപര്യമില്ല. പുതിയ വീടുകൾ രൂപകല്പന ചെയ്തും സ്വന്തം വിമാനം പറത്തിയും ആഡംബരജീവിതം നയിക്കാനുമാണ് താൽപ്പര്യം. പണിയെടുത്തതു മതിയെന്നു ഭാര്യ അന്ത്യ ശാസനയും നൽകി.

ഇതിനിടെ വോസ്നിയാക്കിന് ഒരപകടം സംഭവിച്ചിരുന്നു. അദ്ദേഹത്തിന്റെ സിംഗിൾ എഞ്ചിൻ ബ്രീച്ച് ക്രാഫ്റ്റ് വിമാനം പറന്നുയരാൻ തുടങ്ങുമ്പോൾ സാന്താക്രൂസിനു സമീപം തകർന്നു വീണു. വോസ് രക്ഷപെട്ടെങ്കിലും ഓർമ്മ ശക്തി ഭാഗികമായി നഷ്ടപ്പെട്ടിരുന്നു. ആരോഗ്യം വീണ്ടെടുത്ത വോസ്നിയാക്ക് ആപ്പിളുമായുള്ള ബന്ധം വിട്ടു. പഠിക്കാൻ പോയി.

IBM പേഴ്സണൽ കമ്പ്യൂട്ടർ വജയകരമായി മാർക്കറ്റു ചെയ്ത ഡോൺ എസ്ട്രിഡ്ജിനെ ജോബ്സ് നോട്ടമിട്ടു. IBM ആപ്പിളിന്റെ നിലവാരമില്ലാത്തതാണെങ്കിലും കച്ചവടത്തിൽ മുന്നിലാണ്. ഫ്ളോറിഡയിലുള്ള ബോക്കറാറ്റോൺ എന്ന സ്ഥലത്താണ് എസ്ട്രിസ്ജിന്റെ ഓഫീസ്. സ്റ്റീവ് അവിടെ പറന്നെത്തി. ഒരു മില്യൺ ഡോളർ ബോണസ്സും ഒരു മില്യൺ ഡോളർ ശമ്പളവും വാഗ്ദാനം ചെയ്തെങ്കിലും എസ്ട്രിഡ്ജ് IBM വിടാൻ തയ്യാറായില്ല!

**ജോൺ സ്കള്ളി**

പിന്നീടുള്ള അന്വേഷണം ചെന്നെത്തിയത് പെപ്സികോയുടെ പെപ്സി-കോള വിഭാഗം പ്രസിഡന്റായിരുന്ന ജോൺ സ്ക്കള്ളിയിലാണ്. ബിസിനസ്സിൽ ഡിഗ്രിയെടുത്ത സ്ക്കള്ളി പെപ്സികോയിൽ ചേർന്ന് പടിപടിയായി വളർന്നു മുകളിലെത്തിയ ആളാണ്. വിപണനത്തിൽ പുതിയ തന്ത്രങ്ങളും ഗവേഷണങ്ങളും നടത്തുന്നയാൾ. മക്കളോടൊപ്പം ക്രിസ്മസ് ആഘോഷിക്കാൻ ലോസ് ആഞ്ചലസിലെത്തിയ സ്ക്കള്ളി ഒരു കമ്പ്യൂട്ടർ സ്റ്റോർ സന്ദർശിച്ചു. കമ്പ്യൂട്ടറിന്റെ വിപണനം നല്ല നിലയിലല്ല നടക്കുന്നതെന്നദ്ദേഹം കണ്ടു. അച്ഛൻ പതിവില്ലാതെ കമ്പ്യൂട്ടറിൽ താൽപര്യം കാണിക്കുന്നതുകണ്ട് മക്കൾ കാരണമന്വേഷിച്ചു. താൻ സ്റ്റീവ് ജോബ്സിനെ കാണാൻ കുപെർട്ടിനോയിലേക്കു പോകുന്നുവെന്ന് അദ്ദേഹം പറഞ്ഞു. കുട്ടികൾ അമ്പരപ്പോടെ ആർത്തുവിളിച്ചു. ഹോളിവുഡ് താരങ്ങളേക്കാൾ പ്രശസ്തനാണ് സ്റ്റീവ് ജോബ്സ്. അങ്ങനെയുള്ള സ്റ്റീവിന്റെ ബോസ്സായി ജോലിചെയ്യാനുള്ള അവസരമാണ് ലഭിച്ചിരിക്കുന്നത്.

ജോൺ സ്ക്കള്ളി സ്റ്റീവ് ജോബ്സിന്റെ ആപ്പിൾ ഹെഡ് ക്വാർട്ടേഴ്സിലെത്തി.

തുടരും...



ബാറ്റൺ ബോസ്
നോവലിസ്റ്റ്, തിരക്കഥാകൃത്ത്, ചാനൽ പ്രോഗ്രാം ഡയറക്ടർ






# ആനന്ദാനുഭവത്തിന്റെ കൊടുമുടിയിലേക്ക്തന്നെയാകട്ടെ യാത്ര...!

ശുദ്ധവും സ്വാർത്ഥരഹിതവുമായ ഒരു ജീവിതം നയിക്കണമെങ്കിൽ സമൃദ്ധിയുടെ നടുവിലാണ് നിങ്ങളെന്ന് എപ്പോഴും വിചാരിക്കുക. – ശ്രീബുദ്ധൻ

ഉന്നതമായ കുടുംബത്തിൽ മികച്ച സാഹചര്യങ്ങളിൽ ജനിച്ചിട്ടും, ഉയർന്ന വിദ്യാഭ്യാസം നേടിയിട്ടും, ചിലർ ജീവിതയാത്രയിൽ ക്ലേശങ്ങൾ അനുഭവിച്ച് എങ്ങും എത്തപ്പെടാതെ ആരോരുമറിയാതെ ജീവിതം ഹോമിക്കുന്നു. എന്നാൽ മറ്റുചിലർ കൊടിയ ദാരിദ്ര്യത്തിന്റെ നടുവിൽ ജനിച്ച് പഠനം തന്നെ പാതിവഴിയിൽ ഉപേക്ഷിച്ച് കഠിനാദ്ധ്വാനത്തിലൂടെ വിജയശ്രീലാളിതരായിതീരുന്നു. ചിലർക്ക് ഒട്ടെല്ലാ സൗഭാഗ്യങ്ങളുണ്ടായിട്ടും ഒരു ഗുമസ്ഥന്റെ ജോലിപോലും നേടാനാകാതെ പോകുന്നു. എന്നാൽ മറ്റുചിലർക്കാകട്ടെ ഒരു സൗകര്യവുമില്ലാതിരുന്നിട്ടും സിവിൽ സർവീസിലും മറ്റും ഉന്നതസ്ഥാനങ്ങളിൽ കയറിപ്പറ്റാൻ കഴിയുന്നു. എന്തുകൊണ്ടാണിങ്ങനെ സംഭവിക്കുന്നത്..? എപ്പോഴെങ്കിലും നിങ്ങളിത് ചിന്തിച്ചിട്ടുണ്ടോ..?

മാവോ പടുത്തുയർത്തിയ നാടായ ചൈനയിൽ ജനിച്ച ഒരു സാധാരണക്കാരന്റെ കഥ കേൾക്കൂ. അയാൾ പിന്നീട് രാജ്യത്തെ ഏറ്റവും വലിയ കോടീശ്വരനായി മാറി എന്നത് മറ്റൊരു കഥ. ആലിബാബ ഡോട്ട് കോം എന്ന ഓൺലൈൻ ഷോപ്പിങ്ങ് കമ്പനിയുടെ ചെയർമാനും മാനേജിംഗ് ഡയറക്ടറുമായ ജാക്മയുടെ കാര്യമാണീപ്പറഞ്ഞുവരുന്നത്.

കോളേജിൽ എൻട്രൻസ് പരീക്ഷയ്ക്ക് രണ്ടുപ്രാവശ്യം പരാജയപ്പെട്ടു. ഏറെ പ്രസിദ്ധിനേടിയ കെ.എഫ്.സി.യിലെ മാനേജർ പോസ്റ്റ് ഉൾപ്പടെ പലതിനുവേണ്ടി ശ്രമിച്ചിട്ടും ഒന്നുപോലും തരപ്പെടുത്താനാകാതെ ഒരു സമയത്ത് പതറിപ്പോയ മനുഷ്യൻ. പന്ത്രണ്ടിലേറെ ജോലികളിലേക്കുള്ള അപേക്ഷകൾ തിരസ്കരിക്കപ്പെട്ടു. ആദ്യം തുടങ്ങിയ രണ്ട് ഓൺലൈൻ ഷോപ്പിംഗ് കമ്പനികളും പൊട്ടിപ്പാളീസായി. ഈ കനത്ത പരാജയങ്ങളെത്തുടർന്നാണ് ജാക് മാ ആലിബാബ ഡോട്ട് കോം തുടങ്ങുന്നത്.

ഇന്നദ്ദേഹം ഏഷ്യയിലെ നമ്പർവൺ കോടീശ്വരനായിക്കഴിഞ്ഞിരിക്കുന്നു. ലോകത്തെ സമ്പന്നരുടെ പട്ടികയിൽ മുൻനിരക്കാരനും.

ഒരുനാൾ നേരം പുലർന്നപ്പോൾ ജാക്മായുടെ ആസ്തിയിലുണ്ടായ വർദ്ധന 18200 കോടിരൂപയാണ്. കമ്പനി ആ വർഷം നേടുന്ന വരുമാനത്തിൽ 45-49 ശതമാനം വർദ്ധനവുണ്ടാകുമെന്ന അനുമാനം പുറത്തു വന്നതോടെ ആലിബാബയുടെ ഓഹരിവില 13 ശതമാനം ഉയർന്ന് റെക്കോഡ് സൃഷ്ടിച്ചതാണ് ജാക്മായുടെ ആസ്തി ഇത്ര വർദ്ധിക്കാൻ കാരണമായതത്രെ. ഇതോടെ 2.71 ലക്ഷം കോടി രൂപയിൽ എത്തിയിരിക്കുകയാണ് അദ്ദേഹത്തിന്റെ ആസ്തി മൂല്യം. ആ വർഷം മാത്രം ജാക്ക്മായുടെ സമ്പത്തിലുണ്ടായ വർദ്ധന 850 കോടി ഡോളറിന്റെയാണ്.

ഒരുകാലത്ത് പാശ്ചാത്യ ലോകം കമ്മ്യൂണിസ്റ്റ് ചൈനയെ ഒറ്റപ്പെടുത്താൻ കിണഞ്ഞു ശ്രമിച്ചുകൊണ്ടിരുന്നു. അക്കാലത്തെ തികച്ചും ദാരിദ്ര്യം നിറഞ്ഞ ജീവിതമായിരുന്നു ജാക്കിന്റേത്. ചെറുപ്പകാലത്ത് ടൂറിസ്റ്റു ഗൈഡായി ജോലി ചെയ്തിട്ടുണ്ട്. പകരം ഇംഗ്ലീഷ് പഠിപ്പിച്ചാൽ മതി എന്നതായിരുന്നു ഓഫർ. ഇങ്ങനെ പരിചയപ്പെട്ട ഒരു ടൂറിസ്റ്റ് നൽകിയ പേരാണ് ജാക്. യഥാർത്ഥ പേര് യുൻ എന്നാണ്.

സ്കൂൾ പഠനത്തിന് ശേഷം കോളേജിലേക്കുള്ള പ്രവേശന പരീക്ഷ രണ്ടു വട്ടം തോറ്റുതൊപ്പിയിട്ടു. ഒടുവിൽ ടീച്ചേഴ്സ് ട്രെയിനിങ് പാസായ ജാക്കിന്റെ തൊഴിൽ അന്വേഷണങ്ങൾ എല്ലാം കനത്ത പരാജയം. കെ.എഫ്.സി ഉൾപ്പെടെ പലയിടത്ത് നിന്നും നിരാശയോടെ മടങ്ങി, ഒടുവിൽ ഇംഗ്ലീഷ് ടീച്ചറായി ജോലി കിട്ടി. ശമ്പളം മാസം കേവലം 12 ഡോളർ മാത്രം.

ഇന്റർനെറ്റ് എന്താണെന്ന് മനസിലാക്കുന്നത് തന്നെ 1995ൽ നടത്തിയ ആദ്യത്തെ അമേരിക്കൻ യാത്രക്കിടയ്ക്കാണ്. ആദ്യം സെർച്ച് ചെയ്ത വാക്ക് ബിയർ എന്നാണ്. അന്ന് ലഭിച്ച ലിങ്കുകളിലൊന്നും ഒരു ചൈനീസ് ബിയർ പോലുമില്ല എന്ന് മനസിലാക്കിയാണ് അലിബാബ എന്ന പ്രസ്ഥാനത്തിന് തുടക്കമിട്ടത്. ചൈനയ്ക്കു വേണ്ടി ഒരു ഇന്റർനെറ്റ് കമ്പനി എന്ന ആശയവുമായി മുന്നോട്ടുപോയെങ്കിലും ആദ്യത്തെ രണ്ടു ശ്രമങ്ങളും അമ്പേ പരാജയം. മൂന്നാമത്തെ ശ്രമമാണ് ആലിബാബ. ആപ്പിളും ആമസോണും ഗൂഗിളും തുടങ്ങിയത് കാർ ഗാരേജിലാണെങ്കിൽ ആലിബാബയുടെ തുടക്കം ജാക്കിന്റെ ഫ്ളാറ്റിലായിരുന്നു. ആദ്യനിക്ഷേപം, കൂട്ടുകാരായ പതിനേഴ് പേർ ചേർന്ന് സ്വരൂപിച്ച തുക മാത്രം. ഉത്പന്നങ്ങൾ കയറ്റുമതി ചെയ്യുന്നവർക്ക് അവ പോസ്റ്റ് ചെയ്യാനും ഉപഭോക്താക്കൾക്കു നേരിട്ടു വാങ്ങുവാനും കഴിയുന്ന ഒരു ഓൺലൈൻ പ്ലാറ്റ്ഫോമായ ആലിബാബ അങ്ങനെ തുടക്കമിട്ടു. ഏറ്റവും ജനസംഖ്യയുള്ള ചൈനയിൽനിന്നുള്ള ആലിബാബയാണ് ഇപ്പോൾ ലോകത്തെ ഏറ്റവും വലിയ ഇ-കൊമേഴ്സ് കമ്പനി.

ഒരു കുടുംബം പോലെയുള്ള കൂട്ടായ്മയാണ് ആലിബാബയുടെ ടീമിലുള്ളത്. ചെറുപ്പക്കാരുടെ ഒരു ഗ്രൂപ്പ് സൃഷ്ടിച്ച വിജയത്തിന് ഇപ്പോഴും അതിന്റേതായ ചുറുചുറുക്കുമുണ്ട്. 'ഫൺ' എന്ന് ഒറ്റവാക്കിൽ പറയാൻ കഴിയുന്ന ഒരു അന്തരീഷം നിലനിർത്താൻ ഇപ്പോഴും ശ്രമിക്കും ഈ ലീഡർ.

2013ലെ ആലിബാബയുടെ ഐപിഒയുടെ ചരിത്രം സൃഷ്ടിച്ചു ജാക്മാ. ന്യൂയോർക്ക് സ്റ്റോക്ക് എക്സ്ചേഞ്ചിൽ ആദ്യമായി ഒരു യുഎസ് ലിസ്റ്റഡ് കമ്പനി നടത്തിയ ഏറ്റവും വലിയ നേട്ടമായിരുന്നു ആലിബാബയുടെ 150 ബില്യൺഡോളർ ഐപിഒ. ഇതിലൂടെയാണ് ജാക്ക് മാ ചൈനയിലെ ഏറ്റവും വലിയ സമ്പന്നനായത്.

പണം കൂടുതൽ നേടുന്നത് ടെൻഷനും വർദ്ധിപ്പിക്കുന്നു എന്നതാണ് ജാക്മായുടെ പ്രധാന പരാതി. പണം കൊണ്ട് എല്ലാം നേടാൻ കഴിയില്ല എന്നത് ഒരു തിരിച്ചറിവും. ഓരോ മാസവും ടെൻഷനുണ്ടാക്കുന്ന ഓരോ കാര്യങ്ങൾ സംഭവിക്കുന്നതു കൊണ്ട് സന്തോഷിക്കാൻ ഏറെ അവസരങ്ങൾ കിട്ടുന്നില്ല. സമ്പത്ത് ഒന്നിനും പകരമാകില്ല എന്ന് തിരിച്ചറിയൂ എന്നാണ് ജാക്മാ മറ്റുള്ളവർക്കു നൽകുന്ന ഉപദേശം.

അമേരിക്കൻ വിപണിയിലും സാന്നിധ്യമുള്ള ആലിബാബയുടെ സാരഥിയുമായി ഒരു വേദിയിൽ മുൻ പ്രസിഡന്റ് ബരാക് ഒബാമ അഭിമുഖ സംഭാഷണം നടത്തി, ഫിലിപ്പൻസിലെ മനിലയിലെ ഏഷ്യ പസഫിക് സാമ്പത്തിക സഹകരണ ഉച്ചകോടിക്കെത്തിയപ്പോഴാണ് ഒബാമ ഇതിനു സമയം കണ്ടെത്തിയത്. ഒബാമയുടെ ഒരു ചോദ്യത്തിന് ജാക്മാ നൽകിയ മറുപടി കൂട്ടച്ചിരിയുണർത്തി, സർക്കാരുകൾ എങ്ങനെയാണ് സംരംഭകരെ പ്രോത്സാഹിപ്പിക്കേണ്ടത് എന്നായിരുന്നു ചോദ്യം. നികുതി കുറയ്ക്കുക, അല്ലെങ്കിൽ നികുതി തന്നെ വേണ്ടെന്നു വയ്ക്കുക എന്ന് ജാക്മാ ഉത്തരവും നൽകി.

ആലിബാബ എന്ന് പേര് തെരഞ്ഞെടുക്കാൻ എന്താണ്കാര്യം? ആലിബാബയും നാല്പത് കള്ളന്മാരും എന്നകഥയിൽ നിന്നു തന്നെയാണ് പ്രചോദനം. രഹസ്യവാതിൽ തുറക്കുന്നത് ഒരു കോഡ് വാക്കാണ്. അതുപോലെ ആലിബാബയും ഒട്ടേറെ പുതിയ അവസരങ്ങളിലേക്കും അഭിവൃദ്ധിയിലേക്കുമുള്ള വാതിൽ തുറന്നു കൊടുക്കുന്നു എന്ന് ജാക്മ പറയുന്നു. അതോടൊപ്പം, ഇന്നത്തെ ലോകത്ത് ചെറുകിട, ഇടത്തരം സംരംഭങ്ങൾക്കുള്ള സാധ്യതയും തെളിയിച്ചു. സാൻഫ്രാൻസിസ്കോയിലെ ഒരു കോഫി ഷോപ്പിലിരിക്കുമ്പോഴാണ് ഈ പേര് ജാക്മാ തീരുമാനിക്കുന്നത്.

കുങ്ഫു കഥകൾ വായിക്കുക, എഴുതുക, ചീട്ടുകളി, ഒപ്പം ആയോധനകലയായ തായ്ചിയുമാണ് പ്രധാന നേരംപോക്കുകൾ. യാത്രകളിൽ ജാക്കിനൊപ്പം ഒരു തായ്ചി ട്രെയിനറുമുണ്ടാകും. ഈ കോടീശ്വരനെ വേദനിപ്പിക്കുന്ന മറ്റൊരു കാര്യവുമുണ്ട്. പഴയതു പോലെ റോഡിലിറങ്ങി നടക്കാൻ കഴിയുന്നില്ല. ആളുകൾ ചുറ്റുംകൂടും. എല്ലാവർക്കും വേണ്ടത് പണം മാത്രം...!

എത്ര ശ്രമിച്ചാലും നിങ്ങളെ വിശ്വസിക്കാൻ എല്ലാ ഉപഭോക്താക്കൾക്കും ജീവനക്കാർക്കും കഴിയില്ല. ഒരു വ്യക്തി എന്നതിനപ്പുറം പൊതുവായ ഒരു ലക്ഷ്യത്തിൽ വിശ്വസിപ്പിക്കാൻ അവരെ സഹായിക്കൂ, അത് നിങ്ങൾക്ക് വിജയം നേടിത്തരും. സാങ്കേതികമായി നിങ്ങളെക്കാൾ കഴിവുള്ളവരെ ജോലിക്കായി തെരഞ്ഞെടുക്കുക, ഇല്ലെങ്കിൽ നിങ്ങളുടെ തീരുമാനം തെറ്റായിരുന്നു എന്ന് കാലം തെളിയിക്കും എന്നാണ് എന്റെ റിക്രൂട്ട്മെന്റ് പോളിസി എന്ന് ജാക്ക് പറയുന്നു.

ലക്ഷ്വറിയിൽ വലിയ താല്പര്യമില്ലാത്ത ജാക്കിന്റെ ഏറ്റവും വലിയ മുതൽ മുടക്ക് ഒരു പ്രൈവറ്റ് ജെറ്റാണ്. ഒട്ടേറെ സാഹൂഹ്യ ക്ഷേമ പദ്ധതികളുണ്ട് ജാക്കിന്റേതായി. ഇനി ഒരു ഫൗണ്ടേഷനുണ്ടാക്കി കൂടുതൽ വിപുലമാക്കാനാണ് ജാക്കിന്റെ ആഗ്രഹം.

ഇതെല്ലാം കേട്ടിട്ട് നിങ്ങൾക്ക് അത്ഭുതം തോന്നുന്നുണ്ടോ? ഇത് ജാക് മായുടെ മാത്രം കഥയല്ല. സമ്പന്നനാകണമെന്ന് അതിയായി ആഗ്രഹിക്കുകയും അതിനുള്ള നൂതനവഴികൾ വെട്ടിത്തെളിക്കുകയും ലക്ഷ്യബോധത്തോടെ മുന്നേറുകയും ചെയ്തിട്ടുള്ളവരെല്ലാം ജീവിതവിജയം നേടിയിട്ടുണ്ട്.

വാറൻ ബഫറ്റ്, പോൾ ഗെറ്റി, ബിൽ ഗേറ്റ്സ്, ലാറി എല്ലിസൻ, റൊസാലിയ മേര, ലി കാ ഷിങ്, അംബാനി, ബിർള, ടാറ്റാ, എം.എ. യൂസഫലി, രവി പിള്ള, കൊച്ചൗസേപ്പ് ചിറ്റിലപ്പിള്ളി...

അങ്ങിനെ എത്രയോ പേർ. അവരെല്ലാവരും ജീവിതവിജയത്തെക്കുറിച്ചും സമ്പത്തിനെക്കുറിച്ചും വലിയ വലിയ സ്വപ്നങ്ങൾ കാണുകയും അത് സഫലമാക്കാനായി ആസൂത്രിതമായി പ്രവർത്തിക്കുകയും ചെയ്തവരാണ്. ഒന്നാലോചിച്ചുനോക്കൂ, അത്തരത്തിലൊരു വിജയം നേടുമ്പോൾ നിങ്ങൾക്കുണ്ടാകുന്ന സന്തോഷം. അങ്ങിനെ വിജയിച്ചു നിൽക്കുന്ന നിങ്ങളോട് മറ്റുള്ളവർക്കു തോന്നുന്ന ബഹുമാനം നിങ്ങളെ മാതൃകയാക്കാൻ മറ്റുള്ളവർ കാണിക്കുന്ന വെമ്പൽ, തീർച്ചയായും അത് മഹത്തായ ഒരനുഭവം തന്നെയായിരിക്കും. അത്തരം ആനന്ദാനുഭവത്തിന്റെ കൊടുമുടികളിലേക്ക് നിങ്ങൾക്ക് കയറാനാകട്ടെയെന്ന് ആശംസിക്കുന്നു.

ബുദ്ധിമാനായ മനുഷ്യന്റെ സമ്പത്ത്
അയാളുടെ ഹൃദയത്തിലല്ല, മനസിലാണ്.
-ജൊനാഥാൻ സ്വിഫ്റ്റ്

**ജോഷി ജോർജ്**
joshygeorgecartoonist@gmail.com





Model Code: 90/2018 Tharzim



Model Code:91/2018 Ajmal Mirza





# tips n tricks



തയ്യാറാക്കിയത് TK Wilson






**Adobe Photoshop-ൽ AUTOMATED WATERMARKING ചെയ്യുന്നത് എങ്ങിനെയെന്ന് വിശദീകരിക്കുകയാണ് ഈ അദ്ധ്യായത്തിൽ.**

Adobe Photoshop-ൽ Automated Watermarking നൽകുന്നത് എങ്ങിനെയെന്ന് നോക്കാം. ഒരു ഇമേജിന് watermark നൽകുന്നത് വളരെ എളുപ്പമാണ്. എന്നാൽ ഒരു കൂട്ടം ഇമേജുകൾക്ക് ഒരു single command-ൽ Watermark നൽകേണ്ടിവരുമ്പോൾ ആണ് ഈ മാർഗം എളുപ്പമാകുന്നത്. ആദ്യമായി നൽകേണ്ടുന്ന watermark തയാറാക്കി save ചെയ്യുക. png, psd, tiff ഇവയിൽ ഏതു format വേണമെങ്കിലുമാകാം! അതിന് ശേഷം Window>Action എടുത്ത് അതിൽ 'Record' button ക്ലിക് ചെയ്യുക. തുടർന്ന് ആവശ്യമുള്ള ഇമേജ് ഓപ്പൺ ചെയ്യുക. അതിന് ശേഷം File>Place Embedded...വഴി സേവ് ചെയ്തിരിക്കുന്ന watermark place ചെയ്യുക. ഇമേജിന്റെ ഏതുഭാഗത്ത്, എത്ര opacity യിൽ വേണമെന്നതൊക്കെ തീരുമാനിച്ചതിന് ശേഷം വേണം ഇത് position ചെയ്യുവാൻ. ഇനി image flatten ചെയ്തതിന് ശേഷം ആവശ്യമുള്ള format ൽ save ചെയ്യുക. തുടർന്ന് action panel ൽ 'Stop Button' ക്ലിക് ചെയ്യുക. അടുത്തതായി File>Automate>Batch എടുക്കുക. ഇപ്പോൾ ചിത്രത്തിൽ കാണുന്ന window ലഭിക്കുന്നു. അതിൽ കാണുന്ന Set, Action, Source, Destination എന്നിവ select ചെയ്തതിന് ശേഷം OK button press ചെയ്യുക. ഇപ്പോൾ നാം select ചെയ്ത source ൽ ഉള്ള എല്ലാ ഇമേജുകളും ഓട്ടോമാറ്റിക് ആയി ഓപ്പൺ ചെയ്ത് സേവ് ചെയ്ത watermark place ചെയ്ത് സെലക്ട് ചെയ്ത destination ഫോൾഡറിൽ സേവ് ചെയ്യുന്നത് കാണാം. ഇമേജുകളുടെ എണ്ണത്തിനനുസരിച്ചായിരിക്കും ഇതിന് സമയമെടുക്കുക.

InDesign, Illustrator, Photoshop എന്നിവയുടെ മലയാളത്തിലുള്ള video tutorials കാണുന്നതിനായി താഴെ കാണുന്ന YouTube Channel സന്ദർശിക്കുക, subscribe ചെയ്യുക, അഭിപ്രായങ്ങൾ രേഖപ്പെടുത്തുക, share ചെയ്യുക. കൂടാതെ email വഴിയും ആശയങ്ങൾ കൈമാറാവുന്നതാണ്.

tkwill2son@gmail.com www.youtube.com/c/will2son






# Flood for thought

## the other truth



So Mie is a copywriter currently working at an advertising agency in UAE. His career spans over 28 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.

**So Mie**

**On the bright side:**

Relentless rains have taken a respite. Rampant rivers have receded back to their restrained paths. Reticent reservoirs have reiterated their strength to remain calm. Robust rescuers have returned home to a hero's welcome. Relief keeps pouring in. Rebuilding has begun, brick by brick.

**On the dark side:**

The floodgates of hate are open. Political undercurrents get stronger. Venom spews out of religious burrows. Cowards creep out of the slime to settle personal scores. Small businesses feel the hit big time while unscrupulous vendors hike prices to make a quick buck. Rotten minds share their purulent muck. Ignorant, egotistic leaders struggle to keep themselves afloat. Double standard devolves to be 'the' standard. Our murky self seeps out of our skins. We become divisive, discriminating and deluded again. Genuine grief gushes out of the broken spillway, tear by tear.

**In the grey area:**

While water levels kept crossing all redlines, a few people saw in there a green signal to come out and make their presence felt. Obviously, they weren't part of the affected lot, materially or mentally. They weren't pitching in with the daunting rescue operations either. I was shocked by the cheekiness of a few men at a rescue scene wearing Tshirts that hugely displayed the name of an organization that kills people for a stupid cause. Elsewhere, some high-profile personalities and volunteering groups were vying to stage shows of grief. Suddenly, relief was the in-thing everywhere. Let's hope it didn't disappear with the floods.

I'm extremely grateful to the news media for their round the clock coverage of the chilling situation. The reporters deserve a standing ovation for their incredible courage, commitment and tenacity.

That said, the dark days also saw a few media persons taking to moralizing, lecturing on what's socially or ethically appropriate. Such sermons from the safety of the studio sounded quite out of place to those who were out in the wild battling threats in their own way. Many were peeved by the smirk and the self-assumed authority with which a TV presenter made an unwarranted comment about youngsters taking selfie at times of misery.

Though I don't selfie, my experience with the smartphone wielding young has revealed that they're all good children. Selfieing is a new worldwide habit. It's a harmless reflex. These children are not navel gazers. They're as helpful and caring as any other good old samaritan. Having their faces etched on a memorable scene is no more unethical than a media channel watermarking the live footage of a disaster scene with their logo. Looking in the mirror won't hurt!

We know the idiom 'fishing in troubled waters'. But when companies, groups, organizations, political parties, states, religions and even media houses show up in catastrophic situations with a view




to gaining an advantage, I'd call it 'branding in troubled waters'. I doubt what they aim to gain through this despicable act is worth the effort. Maybe they should look around and feel humbled by the hundreds of 'brandless' individuals who rush to help without any hidden motive.

**Thoughts in between:**

Everybody is raving about the selfless human spirit that helped us survive the apocalyptical floods. But what moved me most was the sight of a dog rescuing another dog that was drowning. The victim here was reasonably big, of another color, and most probably of another breed. Yet the rescuer, after several attempts, managed to gently bite him up into his wide open mouth and carried it to safety. The cameraman must've been as anxious and moved as I am about it for he didn't move the camera until the mission was over. I can't thank him enough.

The point I want to make here is: love, compassion and the impulse to help those in distress are not reserved to humans alone. These qualities are inherent to all living things. So let's not glorify brand humanity or brand Kerala. Glory lies in the mystery we call life.

But then, only a human can do horrific things like casually throw a child into the roaring river, watch it drown and ride away. Slide back to normal life, folks!

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.